

പ. കാതോലിക്കാ ബാവാതിരുമേനി കാന്റർബറി ആർച്ചുബിഷപ്പ് മോ. റവ. ജോർജ്ജ് കേറിയെ 1995 ഫെബ്രുവരി 18-ാം തീയതി ദേവലോകം അരമനയിൽവച്ച് സ്വീകരിച്ച് സംഭാഷണം നടത്തുന്നു.



ബോംബെ - ദാദർ സെ. മേരീസ് പള്ളിയുടെ സുവർണ്ണ ജൂബിലി ആഘോഷപരിപാടികൾ പ. ബാവാ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുസമ്മേളനത്തിൽവച്ചു മഹാരാഷ്ട്ര ഗവർണ്ണർ ഡോ. പി.സി. അലക്സാണ്ടർ ഉത്ഘാടനം ചെയ്യുന്നു.

# മലങ്കരസഭ

മാസിക

ലക്കം 4

പുസ്തകം 50

ഏപ്രിൽ 1995







PATRON SAINT




| | |
|---|---|
| ആയുഷ്ക്കാല വരിസംഖ്യ | 250 |
| വാർഷിക വരിസംഖ്യ | 20 |
| വിദേശത്തേക്ക് (Airmail) | 200 |



MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578234
578499


പത്രാധിപക്കുറിപ്പ്:

# മാധ്യമ വിപ്ളവവും ജനങ്ങളും

## ഫാ. ഡോ. ജേക്കബ് കുര്യൻ

മാധ്യമ രംഗത്തെ വിപ്ലവാത്മക വ്യതിയാനങ്ങൾ ഈ നൂററാണ്ടിൻെറ പ്രത്യേകതകളിലൊന്നാണ്. മുദ്രണം, ദൃശ്യം, ശ്രാവ്യം എന്നീ മൂന്നു മേഖലകളിലാണല്ലോ മാധ്യമ വിപ്ലവം സാധാരണ ജനങ്ങളുടെ ജീവിതത്തെ സ്പർശിക്കുന്നത്. ജനങ്ങളെ പുതിയ അടിമത്ത വ്യവസ്ഥിതികളിലേക്ക് തള്ളിവിടുവാൻ മാത്രമാണ് മാധ്യമ വിപ്ലവം സഹായിച്ചിട്ടുളളത് എന്നു പറയുക പ്രയാസമാണെങ്കിലും, അതൊരു വസ്തുതയായി നിലനിൽക്കുന്നു. ക്രൈസ്തവ സംവേദനത്തിനായുള്ള ലോക സംഘടനയുടെ മുൻ അദ്ധ്യക്ഷൻ, ഡോ. വില്യം എഫ്. ഫോർ ഇപ്രകാരം പറഞ്ഞു.

''മാധ്യമങ്ങൾ പൊതുനയങ്ങളില്ലാതെയും, ജനങ്ങളുടെ ആവശ്യങ്ങൾ ശ്രദ്ധിക്കാതെയും, ഭരണകൂടങ്ങളുടെ നിബന്ധനകളെ പുച്ഛരിച്ചും, ലാഭക്കൊതിയിൽ മാത്രം ഊന്നിയും, ഇന്ന് ഭൂഗോളത്തിലെ ഏററവും വമ്പൻ കച്ചവടങ്ങളിലൊന്നായി മാറിക്കഴിഞ്ഞിരിക്കുന്നു. പല രീതിയിലും അവ ഭരണകൂടങ്ങളെക്കാൾ ശക്തമായിരുന്നു. കാരണം, അവയ്ക്കു രാഷ്ട്രീയവും സാമ്പത്തികവുമായ ശക്തിയുടെ ഒരു തനതായ സമ്മേളനമാണ് ഉളളത്.''

വിദ്യാഭ്യാസ മേഖലയിലും, ആധുനികവത്കരണത്തിലും, മാധ്യമങ്ങൾക്ക് ക്രിയാത്മക സംഭാവന അവകാശപ്പെടാനുണ്ടെങ്കിലും, വ്യാപാര മാധ്യമങ്ങൾ സാധാരണ ജനങ്ങളുടെ ജീവരക്തം ഊററിക്കുടിക്കുന്ന രാക്ഷസൻ തന്നെ.

വ്യാപാര മാധ്യമങ്ങളുടെ അടിസ്ഥാന പ്രമാണങ്ങൾ രണ്ടാണ്: പ്രായോഗികതയും സാങ്കേതികതയും.വിജയത്തിൻെറ അളവുകോൽ ആയി വ്യാപാര മാധ്യമങ്ങൾ കണക്കുകൂട്ടുന്നത് പ്രാഗത്ഭ്യത്തെയാണ്. അടിസ്ഥാന പ്രവർത്തന പദ്ധതി നിലവാര ഏകീകരണമാണ്. ആധുനിക വ്യാപാര മാധ്യമങ്ങൾ, അവരുടെ പ്രവർത്തന ശൈലിയിൽ, ഇത് ആർക്കുവേണ്ടിയാണെന്നോ,എന്തിനു വേണ്ടിയാണെന്നോ അന്വേഷിക്കാറില്ല.മറിച്ച് എന്തു ചെലവായാലും ഉദ്ദേശിച്ച ലാഭം നേടിയെടുക്കുവാൻ കഴിയുമോ എന്നതു മാത്രമാണ് അന്വേഷിക്കുന്നത്.

ഈ മുന്നേററത്തിൽ ഒരു പുതിയ സംസ്കാരവും, മതവും, പൂജാഗിരിയും, ആരാധനാ മൂർത്തിയും, പൗരോഹിത്യവും രൂപമെടുക്കുന്നു; ശാരീരികവും ഭൗതികവുമായ ആവശ്യങ്ങളുടെ സംസ്ക്കാരം; ഉപഭോഗ കർമ്മങ്ങളുടെ മതം; കമ്പോള സാമ്പത്തിക ബന്ധത്തിൻെറ പൂജാഗിരി; ടെലിവിഷൻ എന്ന ആരാധനാമൂർത്തി; പരസ്യക്കാരുടെ പൗരോഹിത്യം.

ഈ പ്രതിഭാസത്തിനിടയിൽ, പ്രാദേശിക മാധ്യമങ്ങൾ, ബഹുരാഷ്ട്ര മാധ്യമങ്ങൾക്കെതിരെ സമരം പ്രഖ്യാപിച്ചിരിക്കുന്നു. ആശയപരമായ ആയുധങ്ങളുപയോഗിക്കുന്ന പ്രാദേശിക മാധ്യമങ്ങൾ നമ്മുടെ ശ്രദ്ധ ആകർഷിക്കുന്നു. എന്നാൽ പ്രാദേശിക മാധ്യമങ്ങളോടൊരു ചോദ്യം: പ്രാദേശിക മാധ്യമങ്ങളും ബഹുരാഷ്ട്ര മാധ്യമങ്ങളുടെ ചൂഷണ മാർഗ്ഗം തന്നെ പ്രാദേശിക മേഖലയിൽ പിന്തുടരുന്നതു ന്യായമാണോ? ജനങ്ങളുടെ ആവശ്യങ്ങളെയും, സംസ്ക്കാരികതനിമയെയും പരിപോഷിപ്പിക്കുന്നതിനു പകരം, സ്വന്തം കമ്പോള സാധ്യതകൾക്ക് ജനങ്ങളെ ബലിയാടുകളാക്കുന്ന പ്രവണതയല്ലേ, പരസ്യത്തിനു പേജുകൂട്ടുകയും പേജുകൂട്ടുന്നതിന് വില കൂട്ടുകയും ചെയ്യുന്നതിൻെറ പിന്നിൽ?



## ഇതളുകളിൽ




ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ

## പുതുഞായർ – ഏപ്രിൽ 23
## യുവജനദിനം

ഏവൻഗേലിയോൻ യോഹ. 20:26–31

### കാണാതെ വിശ്വസിച്ചവർ ധന്യർ

"ഞാൻ അവന്റെ കൈകളിൽ ആണിപ്പഴുതു കാണുകയും ആണിപ്പഴുതിൽ വിരലിടുകയും അവന്റെ വിലാപ്പുറത്തു കൈയിടുകയും ചെയ്തിട്ടല്ലാതെ വിശ്വസിക്കുകയില്ല".

മശിഹാദർശനത്താൽ ധന്യരായിത്തീർന്ന മററു ശിഷ്യസമക്ഷം എത്ര കണിശമായും കർക്കശമായുമാണ് തോമസ് അപ്പോസ്തലൻ ഈ വചനങ്ങളെ പ്രസ്താവിച്ചത്!

ഞാൻ കാണുകയും സ്പർശിക്കുകയും ചെയ്തല്ലാതെ വിശ്വസിക്കുകയില്ല. നമ്മുടെ കർത്താവിന്റെ മുൻവചനങ്ങളോ മററു ശിഷ്യന്മാരുടെ ദൃക്സാക്ഷ്യമോ മാത്രം അദ്ദേഹത്തിനു പുനരുത്ഥാനത്തെപ്പററി വിശ്വാസമേകാൻ പര്യാപ്തമായിരുന്നില്ല. സ്വയമായി അനുഭവിച്ചറിഞ്ഞല്ലാതെ തോമസ് അപ്പോസ്തലൻ വിശ്വസിക്കുവാൻ സന്നദ്ധനായിരുന്നില്ല.

വാതിലടച്ചിരിക്കെ യേശു തമ്പുരാൻ ആകസ്മികമായി അവരുടെ നടുവിൽ നിന്നുകൊണ്ട്. 'നിങ്ങൾക്ക് സമാധാനം' എന്നു പറഞ്ഞു. ഈ അവസരത്തിൽ തോമാശ്ലീഹായെ നാം ചിത്രീകരിക്കുമെങ്കിൽ എത്ര അമ്പരപ്പായിരിക്കണം അദ്ദേഹത്തിന്റെ മുഖം പ്രകടിപ്പിച്ചുകൊണ്ടിരുന്നത്. കൂടാതെ പൊടുന്നനവെ കർത്താവ് തോമസിന്റെ അടുക്കലേയ്ക്കു തിരിഞ്ഞു 'നിന്റെ വിരൽ ഇങ്ങോട്ടു നീട്ടി എന്റെ കൈകളെ സ്പർശിക്ക, നിന്റെ കൈനീട്ടി എന്റെ വിലാപ്പുറത്ത് ഇടുക അവിശ്വാസി ആകാതെ വിശ്വാസി ആയിരിക്ക' എന്നുകൂടി പ്രസ്താവിച്ചപ്പോൾ അദ്ദേഹത്തിന്റെ സപ്തനാഡികളും സ്തംഭിച്ചുപോയിരിക്കണം, തോമ്മാശ്ലീഹായ്ക്ക് അധികമൊന്നും പറയുവാനില്ല. രണ്ടേ രണ്ടു വാക്കുകൾമാത്രം അദ്ദേഹം ഉച്ചരിക്കുന്നു. 'എന്റെ കർത്താവും എന്റെ ദൈവവുമേ!'

അർത്ഥഗംഭീരമായ ഈ സൂക്തം ജഗൽപ്രസിദ്ധമായിത്തീർന്നിട്ടുണ്ട്. ശ്ലീഹായുടെ അന്തരംഗത്തിൽ കുടികൊണ്ടിരുന്ന ഭക്തിപാരവശ്യത്തിന്റെ മാററ് ഇതിൽ തിങ്ങിവിങ്ങി നിൽക്കുന്നുണ്ട്.

കർത്താവിന്റെ മറുപടി ശാസനാരൂപമെങ്കിലും ദയാനുകമ്പാപൂർണ്ണമായിരുന്നു. 'നീ എന്നെ കണ്ടതുകൊണ്ട് വിശ്വസിച്ചു. കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ'

തോമ്മാശ്ലീഹായുടെ മന:സ്ഥിതി ആധുനിക കാലത്തിൽ അതിവ്യാപകമായിത്തീർന്നിട്ടുണ്ട്. ശാസ്ത്രത്തിന്റെ വളർച്ചയോടുകൂടി രുചിച്ചറിഞ്ഞും തെളിയിച്ചുകാണിച്ചും ഗ്രഹിക്കാവുന്ന കാര്യങ്ങളല്ലാതെ വിശ്വസിക്കാൻ നിവൃത്തിയില്ല എന്നുള്ള ഒരു മനോഭാവം വളരെ പടർന്നുപിടിച്ചിട്ടുണ്ട്. ആധുനിക ലോകത്തിൽ കാണുന്ന നിരീശ്വരവാദം, ദൈവാസ്തിക്യസംശയം, ഭൗതികവാദം എന്നിവയെല്ലാം ഈ ചിന്താഗതിയുടെ പരിണതഫലങ്ങളാകുന്നു.

ദൈവീകവും ആത്മീകവുമായ കാര്യങ്ങൾ സകലവും തെളിഞ്ഞുകാണുന്നതിന് മനുഷ്യന് ഇനിയും കൂടുതൽ ഇന്ദ്രിയങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു. പരിചിതമായ വൃക്ഷങ്ങളും മൃഗസഞ്ചയവും മനുഷ്യൻ ഗ്രഹിക്കുന്നതുപോലെ ഗ്രഹിക്കണമെന്നു വിചാരിക്കുന്നതു അഹങ്കാരമല്ലയോ? സർവ്വജ്ഞപീഠം അലങ്കരിക്കാത്ത മനുഷ്യനും സർവ്വജ്ഞനായ ദൈവത്തെപ്പോലെ ആത്മീകവും ലൗകികവുമായ സകല കാര്യങ്ങളും സമ്യക്കായി ഗ്രഹിക്കണമെന്നു വിചാരിക്കുന്നതു ഭംഗിയല്ല. ആത്മീയമായി വളർന്നു പുരോഗമിക്കുന്തോറും ഗ്രഹണശക്തി കൂടുതൽ കൂടുതൽ ലഭിക്കത്തക്കവണ്ണം ആത്മികമായ ഇന്ദ്രിയങ്ങൾ വികസിച്ചു വികസിച്ചു വരുന്നതായി പരിശുദ്ധന്മാരുടെ അനുഭവങ്ങൾ തെളിയിക്കുന്നു. അവരുടെ അനുഭവങ്ങളിൽ പലതും നമുക്കു സുഗ്രാഹ്യമല്ലാത്തതിനാൽ അവഗണിക്കുന്നതു യോഗ്യമോ? മനുഷ്യനിൽതന്നെയും ഗ്രഹണശക്തിക്കു വ്യത്യാസമില്ലയോ? അനുഗ്രഹീതനായ ഒരു കവിയോ കലാകാരനോ പ്രപഞ്ചത്തിന്റെ ഭംഗിയെ ആസ്വദിക്കുന്നതുപോലെ കേവലം 'ഗദ്യ' മനുഷ്യൻ ഗ്രഹിക്കുമോ? ആത്മീയത്തിൽ സ്വതന്ത്രമായി വളർന്നിട്ടുള്ള മനുഷ്യരുടെ അനുഭവങ്ങളിൽ തുല്യതകാണുന്നതുതന്നെ ആവക കാര്യങ്ങളുടെ യഥാർത്ഥത്തെ തെളിയിക്കയല്ലയോ ചെയ്യുന്നത്? ആത്മീയമായി മനുഷ്യർ വികസിച്ച് പൂർണ്ണന്മാരായിത്തീരണമെന്നുള്ളതാകുന്നു ദൈവ ഇഷ്ടം. അപ്പോൾ ദൈവത്തെപ്പോലെ സകല കാര്യങ്ങളും സമ്യക്കായി കാണുന്നതിനു മനുഷ്യനു സാധിക്കും. ശാരീരികമായ പഞ്ചേന്ദ്രിയങ്ങൾക്കു പുറമേ ആത്മീ

യമായ ഇന്ദ്രിയങ്ങളെ സൗഷ്ഠവമാക്കുന്നതിനു നാം ശ്രമിക്കേണ്ടതാണ്. തോമാശ്ലീഹായെപ്പോലെ അവിശ്വാസിയാകാതെ വിശ്വാസിയായിരിക്ക. ഗ്രഹിക്കുവാൻ നിവൃത്തിയില്ലാത്ത കാര്യങ്ങളെ തള്ളാതെ സ്വീകരിച്ചുകൊണ്ട് ഗ്രഹിക്കുവാൻ മററു വഴികളിൽക്കൂടി ശ്രമിച്ചുനോക്കുക. അപ്പോൾ നാം തള്ളിക്കളഞ്ഞ പലതും 'കോണിന്റെ മൂലക്കല്ലാ'യി തീരാതിരിക്കുകയില്ല.

## പുതുഞായറാഴ്ചയ്ക്കുശേഷം ഒന്നാം ഞായർ ഏപ്രിൽ 30

അപ്പൊ. 13:26–39 (ശ്ലീഹാവായന)

### സാർവ്വലൗകിക വീക്ഷണം

പൗലോസും സഹപ്രവർത്തകരുംകൂടി അവരുടെ മിഷനറി യാത്രയിൽ പിസിദിയൻ അന്ത്യോക്യയിലെത്തി ശബത്ത് നാളിൽ യഹൂദപള്ളിയിൽ പ്രവേശിച്ചു. ന്യായപ്രമാണവും പ്രവർത്തന ഗ്രന്ഥങ്ങളും വായിച്ചു കഴിഞ്ഞപ്പോൾ പള്ളിപ്രമാണികൾ അവരുടെ അടുക്കൽ ആളയച്ചു പറയിച്ചു: 'സഹോദരന്മാരെ നിങ്ങൾക്ക് ജനത്തോട് പ്രബോധനം വല്ലതുമുണ്ടെങ്കിൽ പറവിൻ'പൗലോസ് എഴുന്നേററ്; അവർ മിണ്ടാതിരിപ്പാൻ ആംഗ്യം കാട്ടി ഇസ്രായേൽ ജനത്തിന്റെ പൂർവ്വചരിത്രത്തെ ആസ്പദമാക്കി ക്രിസ്തുവിനെപ്പററി പ്രസംഗിച്ചു. ഇന്നത്തെ ശ്ലീഹാവായന വി. പൗലോസിന്റെ പ്രസംഗത്തിലെ ഒരു ഭാഗമാണ്.

പുനരുത്ഥാനശേഷം സ്വർഗ്ഗാരോഹണം വരെയുള്ള കാലഘട്ടത്തിൽ കർത്താവിന്റെ പുനരുത്ഥാനാനന്തര പ്രത്യക്ഷതകളത്രെ നമ്മുടെ ധ്യാനത്തിനായി വി: സഭ നിശ്ചയിച്ചിരിക്കുന്നത്. അപ്പൊസ്തലകാലത്തെ പ്രസംഗങ്ങളിൽ ഇവയ്ക്കു വലിയ പ്രാധാന്യം കല്പിച്ചിരുന്നു. കർത്താവിന്റെ പുനരുത്ഥാനത്തിന്റെ യാഥാർത്ഥ്യത്തെ സ്ഥാപിക്കുന്നതിനാലത്രെ അവയ്ക്കു പ്രാധാന്യം സിദ്ധിക്കുന്നത്. ക്രിസ്തുവിന്റെ പുനരുത്ഥാനം ക്രിസ്തുസഭയുടെ മർമ്മപ്രധാനമായ സംഭവമാകുന്നു. 'ക്രിസ്തു ഉയിർത്തെഴുന്നേററിട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം 'നിങ്ങളുടെ വിശ്വാസവും വ്യർത്ഥം" എന്നിങ്ങനെയാണ് പൗലോസ് കൊരിന്ത്യർക്കു എഴുതുന്നത്. (1 കൊരി. 15,14).

യേശുക്രിസ്തുവിന്റെ പുനരുത്ഥാനം തിരുവചനപ്രകാരമായിരുന്നു.'നീ എന്റെ പുത്രൻ; ഇന്നു ഞാൻ നിന്നെ ജനിപ്പിച്ചു.' (സങ്കീ. 27). ദാവീദിന്റെ സ്ഥിരമായുള്ള വിശുദ്ധ കൃപകളെ ഞാൻ നിങ്ങൾക്കു നൽകും' (യേശാ. 55:3)'നിന്റെ പരിശുദ്ധനെ ദ്രവത്വം കാണ്മാൻ നീ സമ്മതിക്കുകയില്ല". (സങ്കീ. 16:10). ഈ പ്രവചനങ്ങളെല്ലാം കർത്താവിന്റെ പുനരുത്ഥാനത്തെ ചൂണ്ടിക്കാണിക്കുന്നു.

കർത്താവിന്റെ മരണം യഥാർത്ഥത്തിൽ മരണമല്ലായിരുന്നു. മരണത്തിന്മേൽ വിജയം കൈക്കൊള്ളുകയത്രേ ചെയ്തത്. മരണത്തിനുതന്നെ പിടിച്ചുവയ്ക്കുവാൻ കഴിയാതെ തനതിന്റെ ചങ്ങലകളെ പൊട്ടിച്ചു സ്വതന്ത്രനായിത്തീർന്നു.

ഹേ! മരണമേ നിന്റെ ജയമെവിടെ? ഹേ! മരണമേ! നിന്റെ വിഷമുള്ള് എവിടെ? (1 കൊരി. 15:55) എന്നിങ്ങനെ പൗലോസ് ശ്ലീഹാ ചോദിക്കത്തക്ക വിധത്തിൽ കർത്താവ് മരണത്തെ ജയിച്ചു. ക്രിസ്ത്യാനികളായ നമ്മുടെ മരണവും ഇപ്രകാരം തന്നെയാകുന്നുവെന്നു നാം വിസ്മരിച്ചുകളയരുത്. ഒരു യഥാർത്ഥ ക്രിസ്ത്യാനിക്കു മരണത്തെപ്പററി ഭയമില്ല. മരണത്തിനു അവനെ പിടിച്ചുവെക്കുവാനും കഴിയുകയില്ല. എന്തെന്നാൽ മരണത്തെ കൊന്നവനായ ക്രിസ്തുവുമായി അവൻ ഏകീഭവിച്ചിരിക്കുന്നു. എനിക്കു ജീവിക്കുന്നതു ക്രിസ്തുവും മരിക്കുന്നത് ലാഭവുമാകുന്നു. വിട്ടുപിരിഞ്ഞു ക്രിസ്തുവിനോടുകൂടെ ഇരിപ്പാൻ എനിക്കു കാംക്ഷയുണ്ട്. അത് അത്യുത്തമമല്ലോ'. ഇപ്രകാരമാകുന്നു വി: പൗലോസ് ശ്ലീഹാ. ഫിലിപ്പിയർക്ക് എഴുതുന്നത്. (ഫിലി. 1:21–23) മരണംനിമിത്തം ദൈവത്തോടു കുറേക്കൂടെ അടുത്തു പെരുമാറുന്നതിനു അവസരം കിട്ടുന്നതിനാൽ മരണത്തെക്കുറിച്ചു നാം ഭയപ്പെടേണ്ട ആവശ്യമില്ല; സന്തോഷിക്കയത്രെ വേണ്ടത്.

കർത്താവിന്റെ പുനരുത്ഥാനം ഐഹികമായ പരിമിതികളിൽനിന്നുതന്നെ ചുനരുദ്ധരിക്കുകയത്രെ ചെയ്തത്. ബാഹ്യപ്രകാരം മനുഷ്യാവതാരത്തിൽ സ്ഥലകാല പരിമിതികൾക്ക് താൻ വിധേയനായി. പുനരുത്ഥാനം ഈ പരിമിതികളിൽനിന്നു തന്നെ സ്വതന്ത്രനാക്കി. ക്രിസ്ത്യാനികളായ നമ്മുടേയും ഭാവി ഇപ്രകാരം തന്നെ. പുനരുത്ഥാനത്തിനുശേഷം നാമും സ്ഥലകാലങ്ങൾക്ക് അതീതരായി ഭവിക്കും. സ്വർഗ്ഗാരോഹണം ചെയ്യുന്നതിനു മുമ്പായി പുനരുത്ഥാനശേഷം ഈ ലോകത്തിൽ ഇരിക്കുമ്പോൾ തന്നെ കർത്താവ് സ്ഥലകാലങ്ങൾക്ക് അതീതനായി ഭവിക്കയത്രെ ചെയ്തത്. ഒരു യഥാർത്ഥ ക്രിസ്ത്യാനിയുടെ വീക്ഷണവും അപ്രകാരം തന്നെയായിരിക്കണം.

പുനരുത്ഥാനാനന്തരം കർത്താവ് രൂപാന്തരപ്പെട്ട ശരീരത്തോടുകൂടി ഉയിർത്തെഴുന്നേററു. നമ്മുടെ പുനരുത്ഥാനശേഷം നാമും അപ്രകാരം രൂപാന്തരപ്പെട്ട ശരീരം പ്രാപിക്കുന്നതാണ്.'പ്രാകൃതശരീരം വിതയ്ക്കപ്പെടുന്നു.ആത്മീയശരീരം ഉയിർക്കുന്നു'.ഈ ദ്രവത്വമുള്ളത് ആർദ്രവത്വത്തെയും മർത്ത്യമായത് അമർത്ത്യത്വത്തെയും ധരിക്കേണം".

ക്രിസ്ത്യാനികളായ നാം നമ്മുടെ നായകനായ ക്രിസ്തുവിന്റെ പുനരുത്ഥാനത്തെയും അതിനു ശേഷമുള്ള ദിവസങ്ങളെയുംപററി പഠിക്കുമ്പോൾ മൂന്നു കാര്യങ്ങൾ മനസ്സിലാക്കി നമ്മുടെ ജീവിതത്തിൽ കൊണ്ടുവരുന്നത് ഉത്തമമാകുന്നു.

(ശേഷം 23–ാം പേജിൽ)

# Certain Very Important Suggestions In Church - Life (ii)

Very Rev. Thomas P. Mundukuzhy Cor Episcopa

13. IMPLEMENTATIONS: The implementation of these projects, programs, plans and ideas is the main key. Most people welcome sound changes with a sweet medium. His Holiness, the Metropolitans, Clergy and the Members have to work together shoulder to shoulder to achive the goals. We always hear that there are no directions from the centers for enthusiasm; there is no formal and organized effort or concrete agenda to solve the spiritual, physical and mental concerns of the members there is always lack of loving, diplomatic and tactical hierarchical approach with the makers and the breakers; excuses quoting the Church litigations and of joining sides with family conflicts and individual strifes; and criticisms about job offers at our Church owned schools, colleges and other institutions based on bribery rather than qualifications and denominational preferences. Laziness, inaction, conflicts, ideological deficiencies, differences between talks and actions, communication gaps, interference of sound doctrines and practical life, are some of the other complaints levelled against the hierarchy A good number of our member of our members have no interest and concern to learn the various aspects of our Church. Lack of biblical and theological understandings and faith drive them to go from one group to another. Many of them are just onlookers rather than to go from one group to another. Many of them are just onlookers rather than partakers; Ignorance of our stand negligence in Bible Study, Prayer, Fasting, Confession, Holy Communion, Fellowship, Tithing, Marriage Alliances without considering the faith of the families, going after financial and employment opportunities, eagerness to indulge in emotional and superficial activities along with inclination for prophetic and miracle centered involvements are some of the pitfalls we see among our members. We have to have concrete plans and projects to solve such weaknesses through scrutinized implementable measures and methods. The centers and the hierarchy have to stick to the guns to achieve the goals.

15. ANNUAL EVALUATIONS: Arrangements shall be made to have Annual Reports containing the high beams and low profiles from each parish to the Diocesan Metropolitan, and from each Diocese to the Catholicose Cum Malankara Metropolitan for evaluations and feedback through the Managing and Working Committees. The Holy Episcopal Synod shall make appropriate timely measures, methods and decisions to upkeep the standard of our Orthodox Church and its Catholicate in this modern technological world.

DIOCESE: Each Diocesan Office shall be a miniature replica of the CENTRAL OFFICE. The Diocesan Metropolitan and the staff comprised of well trained personel shall promote all the projects and programs of the CENTRAL OFFICE such as the visits of His Holiness, the Diocesan Metropolitan's visits, the Missions and Ministries of our Church, Elections and selections of Metran candidates and others, the endevors for Unity, Uniformity, Church Administrations, Spiritual organizations, Revisions and Re-Creations, Unproselitazions, Volunteer Organization, Basil Prize Endowments, etc, orchestrated and implemented at the Diocesan level of the maximum. All Our Church Publications, Sacramental Needs and Church utensils shall be distributed to the Parishes through the Diocesan offices. The Metropolitan shall stay at the Diocesan affairs with the help of well equipped Officers Bearers and Assistants. The condensed and compiled Annual reports of the Diocese based on the reports of the parishes and the performances of the Dioceses shall be sent to the central office on time for evaluations, appraisals and feedback.

PARISH. The parish shall be the nucleus of all the Missions and Ministries of our Church. There shall be Eucharist Services

on all sundays and Feast days. The members shall be trained to come on time, participate from the beginning to the end, say responses with pauses, get involved and participate in all activities and organizations, learn the faith, order, discipline, dogmas, doctrines. Disciplines and the constitution of our Church; enjoy visitarions, preaching teaching sharing, caring, bearing, praying, fasting and meditations and confess and receive Holy Communion on a regular basis. All the spiritul organizations shall make use of the maximum benefits from all available opportunities. The Parish, if large, shall be divided into areas to conduct prayer meetings and for such other Spiritual gatherings. The youngsters can be prompted to actively participate in Anniversary Ceremonies, Metropolitan's Visits, Catholicate Day, Sunday School Day, and other important occasions. Budding writers shall be encouraged to publish. There shall be LIBRARY at each parish with enough resource materials, including Church Magazines and other current publications. A STALL would help distribute currant publications, sacramental needs and church utensils. Boys shall be trained to serve at the altar and girls to recite Psalms and read Old Testament Scriptures. Voluntary Organizations consisting of the RETIREES shall be a big boost to maintain the standard and upkeep of the Parish. The cemetery shall be kept neat and clean with the help of the Voluntary and Spiritual Organizations. Selections of best candidates for Missionary Works Priesthood begin in the Parish level. Defending Our faith and propagating the Good News of Jesus Christ shall be part of everyone's daily life. Picnics and Pilgrimages help to learn and entertain. Church Records should be kept well and Annual Reports consisting the activities of the Parish shall be sent to the Metropolitan's Office promptly for assessment, evaluation and feedback. The Vicars should lead and guide in all these endeavors very carefully, and efficiently and Achan shall be treated well and good by taking care of his needs. All should enjoy the fellowship and should keep up the good spirit through out.

REMEMBER: If Sunday is a Fun Day, Week Days shall be weak Days.

"A Sunday well spent brings A Week's Content". 

## ശ്രദ്ധിക്കുക!

ഏതാനും വർഷങ്ങളായി വർദ്ധിച്ചുകൊണ്ടിരിക്കുന്ന കടലാസ് വിലയും, അച്ചടി കൂലിയും, പോസ്റ്റേജു നിരക്കും മൂലം കേരളത്തിലെ മിക്കവാറും എല്ലാ പത്രമാസികകളുടെയും വരിസംഖ്യ ഇതിനോടകം ഒന്നിലധികം പ്രാവശ്യം വർദ്ധിപ്പിക്കുകയുണ്ടായി. 'മലങ്കരസഭാ മാസിക'യുടെ വരിസംഖ്യയും, പരസ്യക്കൂലിയും ഇനിയും വർദ്ധിപ്പിക്കാതിരിക്കുന്നതിന് നിർവാഹമില്ലാതെ വന്നിരിക്കുകയാണ്. മാസിക നഷ്ടത്തിലാണ് പോകുന്നതെന്ന സത്യം പലർക്കും അറിഞ്ഞുകൂടാ. ആയതിനാൽ മാസികയുടെ വാർഷിക വരിസംഖ്യയിലും പരസ്യനിരക്കിലും ഏപ്രിൽ മുതൽ അല്പമായ വർദ്ധനവു വരുത്തുന്നതിന് എഡിറ്റോറിയൽ ബോർഡ് തീരുമാനിച്ചു. വരിസംഖ്യ 25 രൂപാ ആക്കുകയാണ്. മററു പല മാസികകൾക്കും 30രൂ. വാർഷികവരിസംഖ്യ ആക്കിയിട്ടുണ്ട്.

ആകയാൽ ഈ ചെറിയ വർദ്ധനവ് മാന്യ മാസികാ ബന്ധുക്കൾ സഹർഷം സ്വാഗതം ചെയ്ത് മാസികാ പ്രവർത്തനത്തെ പ്രോൽസാഹിപ്പിക്കണമെന്നു താൽപ്പര്യപ്പെടുന്നു

മാർച്ച് 31-ാംനു- 94-95 സാമ്പത്തികവർഷം അവസാനിച്ചു മാസികയ്ക്ക് വരിസംഖ്യ കുടിശികയായിട്ടുള്ളവർ ഏപ്രിൽ 30—നു മുമ്പ് കുടിശിക അയച്ചുതരണമെന്ന് താൽപ്പര്യപ്പെടുന്നു.

### പുതുക്കിയ നിരക്ക്

ഇൻഡ്യയിൽ

| | | |
|---|---|---|
| വാർഷിക വരിസംഖ്യ | 25 | രൂ. |
| ആയുഷ്കാല വരിസംഖ്യ | 350 | ,, |
| ഉപകാരസ്മരണ | | |
| ബ്ളോക്ക് ചെറുത് | 50 | ,, |
| ,, കാൽപേജ് | 300 | ,, |
| ,, അരപേജ് | 450 | ,, |
| ,, ഒരുപേജ് | 800 | ,, |
| ,, കവർ നാലാം പേജ് | 1200 | ,, |
| ,, കവർ 2—ം, 3—ം | 1000 | രൂ. വീതം |
| Matrimonial advt. etc. Minimum | 200 | രൂ. |

ഈ റേററ് 1995 ഏപ്രിൽ മുതൽ പ്രാബല്യത്തിൽ വന്നതാണ്.

ഫാ. റി. ജി. സ്കറിയാ.
മാനേജർ.

ചരിത്രമുറങ്ങുന്ന പള്ളികൾ–I

# "കടന്നുപോകുന്ന ഏവരുമേ നിങ്ങൾക്ക് ഏതുമില്ലയോ"

## ചേന്നങ്കരി സെ. തോമസ് ഓർത്തഡോക്സ് പള്ളി

ഫാ. തോമസ് ററി. സി.

ഈ പംക്തിയിൽ സമാനലേഖനങ്ങൾ പ്രതീക്ഷിക്കുന്നു–പത്രാധിപർ

ഒരു നൂററാണ്ടു മുമ്പാണ് മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ലോവർ കുട്ടനാട്ടിൽ ചേന്നങ്കരി എന്ന പ്രദേശത്ത് ഒരു ദേവാലയം ഉണ്ടായത്. മെനസ്സിസ് കേരളത്തിൽ എത്തുന്നതിനു മുമ്പ് ചമ്പക്കുളത്ത് (കല്ലൂർകാടു പള്ളി) നമുക്ക് ഒരു ദേവാലയം ഉണ്ടായിരുന്നു. തുടർന്നുള്ള പോർട്ടുഗീസുകാരുടെ ആക്രമണത്തോടുകൂടി അവർ ആ ദേവാലയവും നമ്മിൽനിന്നും കവർന്നെടുത്തു. കുട്ടനാട്ടിൽ പോർട്ടുഗീസുകാർ (റോമാക്കാർ) നമ്മോടു ചെയ്തതായ ദ്രോഹം വിസ്മരിക്കാവുന്നതല്ല. ഇന്നും ഓർത്തഡോക്സുകാരെ 'ശീശ്മക്കാരായി' കാണുന്നതിൽ ഇവർക്ക് അഭിമാനമാണുള്ളത്. എക്യൂമെനിസം പ്രസംഗിക്കുകയും ചെയ്യും..!

### ചേന്നങ്കരി ഓർത്തഡോക്സ് പള്ളിയുടെ അല്പം ചരിത്രം:

പടവുപുരയ്ക്കൽ കുരുവിള അച്ചനാണ് മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ചേന്നങ്കരിയിൽ ഒരു പള്ളി സ്ഥാപിക്കാൻ നേതൃത്വം നൽകിയത്. അച്ചൻ ഒരു റോമാ വിശ്വാസി ആയിരുന്നു എങ്കിലും ഒരു വൈദേശിക സംസ്ക്കാരം മലങ്കരയിൽ വളരുന്നതിന് അദ്ദേഹം ആഗ്രഹിച്ചില്ല. ഇതിനെ വേരോടെ പിഴുതു കളയണം എന്ന അഭിവാഞ്ഛയാൽ അതിനുവേണ്ടി ധീരമായി പോരാടി. ഓർത്തഡോക്സ് വിശ്വാസമാണ് യഥാർത്ഥ വിശ്വാസം എന്ന് ജനങ്ങളെ പഠിപ്പിക്കുന്നതിൽ അച്ചൻ സദാ ഉത്സുകനായിരുന്നു. ഭൂരിപക്ഷം ജനങ്ങൾ പിന്തുണ നല്കിയതിനാൽ അച്ചന്റെ വീര്യം വർദ്ധിച്ചു. റോമ്മാക്കാരാൽ അച്ചൻ മുടക്കപ്പെട്ടു. കേസിൽ പ്രതിയാക്കി പീഡനം തുടങ്ങി. 1892–ൽ സിവിൽകേസും ക്രിമിനൽകേസും അച്ചനും വിശ്വാസികൾക്കും എതിരായി അവർ സമർപ്പിച്ചു. 1895–ൽ ഹൈക്കോടതിയിൽനിന്നും സിവിൽ കേസ് പ്രതികൂലമായും ക്രിമിനൽകേസ് അനുകൂലമായും വിധിയുണ്ടായി. കേസിൽ തോല്ക്കേണ്ടിവന്നതിനാലും, കോടതി ചിലവിനത്തിലും മററും ഭീമമായ ഒരു തുക പ്രതികൾ കെട്ടിവയ്ക്കണം എന്ന വിധി ഉണ്ടായതിനാലും അധികംപേരും റോമ്മാസഭയിലേക്ക് തിരികെ പോയി. ഇതിനിടയിൽ കുരുവിള അച്ചനെയും കൂട്ടരെയും റോമ്മാസഭയിൽ തിരികെ കൊണ്ടുവരുന്നതിന് 'കൗശലപൂർവ്വം അവർ പല പ്രയോഗങ്ങളും ആസൂത്രണം ചെയ്തു എങ്കിലും അതൊന്നും വിജയിച്ചില്ല. അപ്പോൾ അവർ വീറോടുകൂടി പുതിയ യുദ്ധതന്ത്രങ്ങൾ മെനഞ്ഞെടുത്തു ഉപദ്രവിക്കാൻ തുടങ്ങി. കുട്ടനാട്ടിൽ അന്ന് നമുക്ക് വേറൊരു പള്ളി ഉണ്ടായിരുന്നില്ല എന്നുള്ള ബലഹീനതമൂലം വിശ്വാസികൾ വളരെ കഷ്ടത അനുഭവിച്ചു. വ്യവഹാരത്തിൽ തോററതിനാൽ അച്ചന് വളരെ വേദനയും പ്രയാസവും ഉണ്ടായി. നിരാശയോടുകൂടി കുട്ടനാടിനോട് വിടചൊല്ലി തൃശൂർ കൽദായ സുറിയാനി പള്ളിയിൽ വാസമുറപ്പിച്ചു. ഈ അവസരത്തിൽ ചേന്നങ്കരിയിലെ കുഞ്ഞാടുകൾ ഇടയനില്ലാതെ ചെന്നായ്ക്കളിൽനിന്നും ആക്രമണവും ഭീഷണിയും നേരിടുകയായിരുന്നു. എങ്കിലും 'കൂനൻ കുരിശു സത്യത്തിൽ' പ്രഖ്യാപിച്ചതായ സത്യം അവർ ഇവിടെ വീണ്ടും ഉറക്കെ ആവർത്തിക്കുകയാണ് ചെയ്തത്. കുരുവിള അച്ചനെ തൃശൂരിൽ നിന്നും കൊണ്ടുവരാൻ ആവുന്നത്ര ശ്രമിച്ചു എങ്കിലും റോമ്മാക്കാരുടെ പീഡനംമൂലം സാധിക്കാതെ പോയി. ചേന്നങ്കരിയിലെ കുഞ്ഞാടുകളുടെ നിലവിളി സ്വർഗ്ഗത്തിൽ എത്തി. 1897–ൽ പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് തിരുമേനി കൈനകരിയിലുള്ള ആക്കാംമൂല എന്ന സ്ഥലത്ത് വിശ്വാസികൾക്കായി ഒരു ചാപ്പൽ സ്ഥാപിച്ചു കൊടുത്തു. ഈ അവസരത്തിലാണ് പാലായിൽനിന്നും റോമ്മാസഭ വിട്ടുപോന്ന മഞ്ഞാടിയിൽ യാക്കോബ് അച്ചൻ സഹായത്തിനെത്തിയത്. ഇതേ തുടർന്ന് കുറച്ചു നാളുകൾക്കുശേഷം ചേന്നങ്കരി പെരുമ്പള്ളിച്ചിറയിൽ 16 സെൻറ് വയൽ വാങ്ങി നികത്തി ഒരു ചാപ്പൽ സ്ഥാപിച്ചു. ഈ സ്ഥലത്താണ് ഇപ്പോഴുള്ള പള്ളി സ്ഥിതി ചെയ്യുന്നത്. (റോമൻ കത്തോലിക്കരുടെ മാതൃകയിലാണ് പള്ളിയും മദ്ബഹായും പണിതിരിക്കുന്നത്).

1902–ൽ നാവള്ളിൽ സ്കറിയ ശെമ്മാശനെ പുലിക്കോട്ടിൽ ദിവന്നാസ്യോസ് തിരുമേനി കശ്ശീശയാക്കി ഇവിടെ നിയമിച്ചു. 1903–ൽ മഞ്ഞാടിയിൽ അച്ചൻ രോഗഗ്രസ്തനായി ഇഹലോകവാസം വെടിഞ്ഞു. അച്ചനെ ഇവിടെതന്നെ കബറടക്കിയിരിക്കുന്നു. ഭക്തനും, വിദ്വാനും ഒരു നല്ല വൈദ്യനുമായിരുന്ന അച്ചൻ പ്രതിസന്ധിയിൽ ഓർത്തഡോക്സ് സഭയ്ക്ക് ചേന്നങ്കരിയിൽ ചെയ്തതായ സേവനങ്ങൾ നന്ദിയോട് മലങ്കരയുടെ മക്കൾ എന്നും ഓർക്കേണ്ടതാണ്.

പടവുപുരയ്ക്കൽ കുരുവിള അച്ചന്റെ അസാന്നിദ്ധ്യം നവീകരണ സഭക്കാർക്ക് പ്രചോദനമേകി. അങ്ങനെ ചേന്നങ്കരിയിൽ ഒരു നവീകരണസഭയും ഉടലെടുത്തു. തന്റെ സായാഹ്ന വേളയിൽ ചേന്നങ്കരിയിൽ തിരികെ എത്തണമെന്ന് അച്ചൻ അതിയായി ആഗ്രഹിച്ചു: സാഹചര്യം അനുകൂലമല്ലാതിരുന്നതിനാൽ അച്ചനെ തിരികെ കൊണ്ടുവരാൻ സാധിച്ചില്ല. അത് ഒരു തീരാനഷ്ടം ആയിപ്പോയത് വിശ്വാസികൾ ദുഃഖത്തോട് സ്മരിക്കണം. ആ അസാന്നിദ്ധ്യം മൂലം മാർത്തോമ്മാ സഭയും പ്രൊട്ടസ്റ്റന്റു സഭകളും മുളച്ചു പൊങ്ങി. കൽദായ സഭയെപ്പോലും സത്യവിശ്വാസത്തിലേക്ക് കൊണ്ടുവരാൻ അച്ചൻ ശ്രമിക്കുകയുണ്ടായി. അതൊന്നും പൂർത്തികരിക്കാതെ ആ ധീരയോദ്ധാവ് 1909 സെപ്റ്റംബർ 18–ാം തീയതി 63–മത്തെ വയസ്സിൽ തിരശ്ശീലയ്ക്കുള്ളിൽ മറഞ്ഞു. മലങ്കര സഭയ്ക്കും ചേന്നങ്കരി നിവാസികൾക്കും ഒരിക്കലും അച്ചനെ മറക്കാൻ സാദ്ധ്യമല്ല. മലങ്കര സഭയിൽപ്പോലും അച്ചനെപ്പററിയോ അച്ചന്റെ നിസ്തുലമായ സേവനത്തെപ്പററിയോ അധികമാർക്കും അറിവുണ്ടെന്നു തോന്നുന്നില്ല. അച്ചന്റെ ധീരോദാത്തമായ നേതൃത്വം ഉണ്ടായതു കൊണ്ടു മാത്രമാണ് ചേന്നങ്കരിയിൽ ഓർത്തഡോക്സു സഭയ്ക്ക് ഒരു ദേവാലയം ഉണ്ടായത്. അച്ചന്റെ സ്മരണ നിലനിർത്താനായി ചേന്നങ്കരിയിൽ ഇതുവരെയും ഒരു കർമ്മപരിപാടിയും നടന്നിട്ടില്ല എന്നുള്ളത് ദുഃഖകരമാണ്.

1915 നവംബർ 16–ാം തീയതിയാണ് ഇപ്പോഴുള്ള ദേവാലയത്തിന്റെ ശിലാസ്ഥാപനം നടത്തുന്നത്. 1918–ൽ പണിപൂർത്തിയാക്കുകയും വട്ടശേരിൽ തിരുമേനിയുടെ നേതൃത്വത്തിലും മററ് അഭിവന്ദ്യ തിരുമേനിമാരുടെ സഹകാർമ്മികത്വത്തിലും കൂദാശനടത്തി ആരാധനയ്ക്കായി സമർപ്പിക്കപ്പെട്ടു. 1931–ൽ ഇടവകയിൽ ചില ആഭ്യന്തര അസ്വസ്ഥകൾ ഉടലെടുത്തു. അന്നുവരെയും ഈ ഇടവകയ്ക്കുവേണ്ടി അക്ഷീണ പരിശ്രമംചെയ്തു കൊണ്ടിരുന്ന നാവള്ളിൽ അച്ചൻ പെട്ടെന്ന് റീത്തിൽ ചേർന്നു. ഇതറിഞ്ഞതായ ഇടവക ജനങ്ങൾ തങ്ങളുടെ പള്ളിയും റീത്തുകാർ കൈവശപ്പെടുത്താതെ പ്രതിരോധിച്ചു. സംഘട്ടനങ്ങളുടെ വക്കിലെത്തി. നമ്മെ നശിപ്പിക്കാൻ കാത്തിരുന്നവർക്ക് ഇത് നല്ലൊരു അവസരമായി അനുഭവപ്പെട്ടു. റോമ്മാക്കാർ ഈ അവസരം നന്നായി ചൂഷണം ചെയ്തു. മാർത്തോമ്മാ സഭയുടെ ഉത്ഭവം, ആലപ്പുഴയിൽ ഈ അവസരത്തിൽ നമുക്ക് ഉണ്ടായതായ പുതിയ പള്ളി ഇവയൊക്കെമൂലം ചേന്നങ്കരി ഇടവക ശോഷിച്ചുപോയി. അറുപതു വീട്ടുകാരിൽ കൂടുതലും കൂലിവേലക്കാരും അർദ്ധ പട്ടിണിക്കാരും ആയിരുന്നു. റീത്തിന്റെ ആവിർഭാവത്തോടുകൂടി ഉള്ളതും പൊയ്പ്പോകുമോ എന്ന ഭീഷണിയും ഒരു വശത്ത്. എല്ലാം കൊണ്ടും ധർമ്മസങ്കടത്തിലകപ്പെട്ട ഒരു ഇടവക! അത്ഭുതമെന്നോണം ദൈവിക പദ്ധതിപ്രകാരം നാവള്ളിൽ അച്ചൻ അധികം താമസിയാതെ തിരികെ വന്നു. രോഗാവസ്ഥയിലെത്തിയ അച്ചൻ 1948 മാർച്ച് 27–ാം തീയതി ലോകത്തോടു വിടപറയുകയും ചെയ്തു. ഇടവക സെമിത്തേരിയിൽ പ്രത്യേകമായി കല്ലറകെട്ടി അച്ചന്റെ ഭൗതീക ശരീരം സംസ്ക്കരിച്ചു. അന്നത്തെ ചില പ്രത്യേക സാഹചര്യംമൂലമാണ് അച്ചന് റീത്തു പ്രസ്ഥാനത്തിൽ കുറച്ചുകാലം തുടരേണ്ടിവന്നത്. അച്ചന്റെ ഉത്സാഹവും പ്രവർത്തനവും കൂർമ്മബുദ്ധിയും ഒന്നുമാത്രമാണ് പടവുപുരയ്ക്കൽ അച്ചൻ തുടങ്ങിവച്ചതായ ദൗത്യം പൂർത്തീകരിക്കുവാനും ചേന്നങ്കരിയിൽ മലങ്കരസഭയ്ക്ക് ഇങ്ങനെ ഒരു പള്ളി ഉയർന്നുവരുവാനും ഇടയായത്. സ്ഥാപകനേതാക്കളായ വൈദികരെ ഇടവകജനങ്ങൾ ആദരവോടും ഭക്തിയോടും കൂടി എന്നാളും സ്മരിക്കേണ്ടതാണ്. പിതാക്കന്മാരായ ഇവരുടെ സ്മരണ നിലനിർത്താൻ ശ്രമിക്കേണ്ടതുമാണ്.

## ഇന്നത്തെ ദയനീയമായ അവസ്ഥ:

ചേന്നങ്കരി ഓർത്തഡോക്സ് പള്ളിയുടെ ഇപ്പോഴുള്ള പരിതാപകരമായ അവസ്ഥകൂടി വിശ്വാസികളായ സഭാസ്നേഹികൾ അറിയണം. പമ്പാനദിയുടെ പുളിനങ്ങൾ ഏററുവാങ്ങി കുറച്ച് ചാഞ്ഞും ചരിഞ്ഞുമാണ് പള്ളിയുടെ നില്പ്. ചതുപ്പുനിലത്തിൽ പണിതിരിക്കുന്നതിനാൽ പള്ളി താഴേക്ക് രണ്ടുമൂന്നടിയിൽ അധികമെങ്കിലും താണിട്ടുണ്ടാവാം. നിലംപൊത്തുമോ എന്നുള്ളതായ ഭീതിപോലും ജനിപ്പിക്കുന്നു: മലങ്കരസഭയ്ക്ക് ചേന്നങ്കരിയിൽ ഇങ്ങനെ ഒരു പള്ളി ഉണ്ടായത് വളരെ അതിശയംതന്നെയാണ്. ഓർത്തഡോക്സുകാർ നൂററിഇരുപത് വീട്ടുകാർ മാത്രം ഉള്ളപ്പോൾ കത്തോലിക്കർ ആയിരം വീട്ടുകാരോളം ചേന്നങ്കരിയിൽ ഉണ്ട്. അവരുമായി താരതമ്യം ചെയ്യുകയല്ല. അവരുടെ ഇടയിൽ ഇത്രയും പീഡനങ്ങളും കഷ്ടതകളും ബുദ്ധിമുട്ടുകളും സഹിച്ച് പടുത്തുയർത്തിയ മനോഹരമായിരുന്ന പള്ളി നശിച്ചുപോകുന്നത് നമുക്ക് ശാപകരമാണ്. ചരിത്രത്തിൽ ഇതൊരു കളങ്കമായി അറിയപ്പെടും. ആ കളങ്കം ഇല്ലാതാക്കാൻ നമുക്ക് സാധിക്കേണ്ടതാണ്.

ഇടവകക്കാർ സാമ്പത്തികമായി സ്വയം പര്യാപ്തതയിൽ എത്തിയിട്ടുള്ളവരല്ല. കൂടുതലും കൃഷിക്കാരും കൂലിവേലക്കാരുമാണ്. ഒരു വെള്ളപ്പൊക്കം വന്നാൽ വീടും കൃഷിയും നാശത്തിന്

(ശേഷം 27–ാം പേജിൽ)

# സമ്പൂർണ്ണ സമർപ്പണം [കീഴടങ്ങൽ] (ii)

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

## IV സമ്പൂർണ്ണ സമർപ്പണത്തിൻെറ ഫലങ്ങൾ

1) ദൈവത്തിൻെറ ഉത്തമ ആയുധമായിത്തീരുന്നു

സമ്പൂർണ്ണസമർപ്പണത്തിൻെറ ഫലമായി നാം ദൈവത്തിൻെറ തൃക്കരങ്ങളിൽ തൻെറ ഉത്തമ ആയുധങ്ങളായി തീരുന്നു. അപ്പോൾ ജീവിതത്തിന് ഒരു വ്യക്തമായ ലക്ഷ്യവും ഉണ്ടാകുന്നു. എന്നാൽ സ്വയത്തെ കേന്ദ്രീകരിച്ച് ലോകകാര്യങ്ങളിൽ മാത്രം ശ്രദ്ധിക്കുന്നവർക്ക്, പലപ്പോഴും മോഹഭംഗങ്ങളും അസൂയയും നിരാശയും ഉണ്ടാകുന്നു. വേണ്ടുവോളം ലോകസുഖങ്ങൾ അനുഭവിച്ചിട്ട് ജീവിതത്തോടുതന്നെ വിരക്തിയും മടുപ്പും ഉണ്ടാകുന്നതായും കാണാം.

2) വിശ്വാസത്തിൽ ഉറയ്ക്കുന്നു

''എന്നെ അയച്ചവൻ എന്നോടുകൂടെയുണ്ട്. ഞാൻ എപ്പോഴും അവന് പ്രസാദമുള്ളതു ചെയ്യുന്നതുകൊണ്ട് അവൻ എന്നെ ഏകനായി വിട്ടിട്ടില്ല''. (വി. യോഹ. 8:29) എന്ന് കർത്താവ് പറയുന്നു. പിതാവിന് പ്രസാദമുള്ളത് ചെയ്യുന്നതിൻെറ ഫലമായി പിതാവിലുള്ള വിശ്വാസം ശക്തിപ്പെട്ടിരിക്കുന്നതായി ഇവിടെ പറയുന്നു. ''നിങ്ങൾ എന്നിലും എൻെറ വചനം നിങ്ങളിലും വസിച്ചാൽ, നിങ്ങൾ ഇച്ഛിക്കുന്നത് എന്തെങ്കിലും അപേക്ഷിപ്പിൻ. അത് നിങ്ങൾക്ക് കിട്ടും'' (വി. യോഹ. 15:7)എന്നും കർത്താവ് പറയുന്നു. സമ്പൂർണ്ണ സമർപ്പണമുള്ളവരുടെ പ്രാർത്ഥന ഏററവും ഫലപ്രദമാണ്.

3) അത്ഭുതകരങ്ങളായ അനുഗ്രഹങ്ങൾ ലഭിക്കുന്നു

അഞ്ചപ്പവും രണ്ടു മീനും ഒരു ബാലൻ കൊടുത്തപ്പോൾ കർത്താവ് അതിനെ വർദ്ധിപ്പിച്ച് അനേകരെ പോഷിപ്പിച്ചു. സമ്പൂർണ്ണ സമർപ്പണം ദൈവാനുഗ്രഹത്തിന് വഴി ഒരുക്കുന്നു.

4) ശക്തി ലഭിക്കുന്നു

''ബാല്യക്കാർ ക്ഷീണിച്ചു തളർന്നുപോകും. യുവാക്കളും ഇടറി വീഴും. എങ്കിലും യഹോവയെ കാത്തിരിക്കുന്നവർ ശക്തിയെ പുതുക്കും. അവർ കഴുകൻമാരെപ്പോലെ ചിറക് അടിച്ചുകയറും. അവർ തളർന്നുപോകാതെ ഓടുകയും ക്ഷീണിച്ചുപോകാതെ നടക്കുകയും ചെയ്യും''. (യെശ. 40:30,31) എന്ന് യെശയ്യാ പ്രവാചകനിൽക്കൂടി ദൈവം അരുളിച്ചെയ്യുന്നു. നമ്മുടെ കർത്താവ് പ്രാർത്ഥനയിൽക്കൂടി ശക്തിയും സമാധാനവും കൈവരിച്ചു. ''പിതാവേ, നിനക്ക് മനസ്സുണ്ടെങ്കിൽ ഈ പാനപാത്രം എങ്കൽനിന്ന് നീങ്ങിപ്പോകണമെ എങ്കിലും എൻെറ ഇഷ്ടമല്ല, നിൻെറ ഇഷ്ടംതന്നെ ആകട്ടെ'' എന്ന് പറഞ്ഞ് പ്രാർത്ഥിച്ചു. അവനെ ശക്തിപ്പെടുത്തുവാൻ സ്വർഗ്ഗത്തിൽനിന്ന് ഒരു ദൂതൻ അവന് പ്രത്യക്ഷനായി (വി. ലൂക്കോ. 22:42) ''പിതാവേ ഞാൻ എൻെറ ആത്മാവിനെ തൃക്കൈയിൽ ഭരമേല്പിക്കുന്നു'' എന്ന് നിലവിളിച്ചുപറഞ്ഞു. ഇതു പറഞ്ഞിട്ട് പ്രാണനെ വിട്ടു. (വി. ലൂക്കോ. 23:46) സമ്പൂർണ്ണസമർപ്പണം നമ്മെ ശക്തീകരിക്കുന്നു.

5) പരിശുദ്ധാത്മനിറവുണ്ടാകുന്നു

കന്യകമറിയാമിൻെറ സമ്പൂർണ്ണ സമർപ്പണത്തിൽക്കൂടി പരിശുദ്ധാത്മവ്യാപാരം ഉണ്ടായത് പ്രസ്താവിച്ചതാണല്ലൊ. ''ദൈവം തന്നെ അനുസരിക്കുന്നവർക്ക് നൽകി പരിശുദ്ധാത്മാവ്'' (അപ്പോ. 5:32) എന്ന വേദഭാഗവും കണ്ടതാണ്. അപ്പോസ്തോലൻമാർക്ക് കാത്തിരിപ്പിൻെറ പത്തു ദിവസങ്ങൾക്കുശേഷം പെന്തിക്കോസ്തി ദിവസം പരിശുദ്ധാത്മനിറവുണ്ടായത് ഇവിടെ പ്രസ്താവ്യമാണ്. വീണ്ടും മറെറാരവസരത്തിൽ അവർ പ്രാർത്ഥിച്ചപ്പോൾ പരിശുദ്ധാത്മനിറവുണ്ടായതായി നാം കാണുന്നു. ''ഇപ്പോഴോ കർത്താവേ, അവരുടെ ഭീഷണികളെ നോക്കേണമെ. സൗഖ്യമാക്കുവാൻ നിൻെറകൈനീട്ടുന്നതിനാലും, നിൻെറ പരിശുദ്ധ ദാസനായ യേശുവിൻെറ നാമത്തിൽ അടയാളങ്ങളും അത്ഭുതങ്ങളും ഉണ്ടാകുന്നതിനാലും, നിൻെറ വചനം പൂർണ്ണ ധൈര്യത്തോടുംകൂടെ പ്രസ്താവിപ്പാൻ നിൻെറ ദാസൻമാർക്ക് കൃപ നൽകണമെ. ഇങ്ങനെ പ്രാർത്ഥിച്ചപ്പോൾ അവർ കൂടിയിരുന്ന സ്ഥലം കുലുങ്ങി. എല്ലാവരും പരിശുദ്ധാത്മാവ് നിറഞ്ഞവരായി ദൈവവചനം ധൈര്യത്തോടെ പ്രസ്താവിച്ചു.'' (അപ്പോ. 4:29–31) സമ്പൂർണ്ണ സമർപ്പണം പരിശുദ്ധാത്മനിറവിന് വഴി ഒരുക്കുന്നു

6) വിരുന്നിൻെറ അനുഭവം ഉണ്ടാകുന്നു

ദൈവത്തോടുള്ള സ്നേഹത്തിൽ സമ്പൂർണ്ണ സമർപ്പണത്തിലേക്ക് വന്നവർ സ്നേഹപ്രവൃത്തികൾ ചെയ്യുമ്പോൾ, വിരുന്നിൻെറ അനുഭവം ഉണ്ടാകുന്നു. ''ശമര്യക്കാരിക്ക് ആത്മീയ വെളിച്ചം നൽകിയതിനുശേഷം കർത്താവ് പറഞ്ഞത് ശ്രദ്ധേയമാണ്''. എന്നെ അയച്ചവൻെറ ഇഷ്ടം ചെയ്ത് അവൻെറ വേല തികയ്ക്കുന്നത് എൻെറ ആഹാരം'' (വി. യോഹ. 4:34)

## V സമ്പൂർണ്ണ സമർപ്പണമില്ലാത്തതു കൊണ്ടുണ്ടാകുന്ന ദോഷങ്ങൾ

1) സ്വസ്ഥതയില്ലായ്മ

ഗെരസേനദേശത്തെ ഭൂതബാധിതനിൽ കാണുന്നു അസ്വസ്ഥത ഒരളവിൽ സമ്പൂർണ്ണ സമർപ്പണമില്ലാത്തവരിൽ കാണുന്നു. ''പലപ്പോഴും വിലങ്ങും

ചങ്ങലയും കൊണ്ട് ബന്ധിച്ചിട്ടും, അവൻ ചങ്ങല വലിച്ചുപൊട്ടിച്ചും, വിലങ്ങ് ഉരുമ്മി ഒടിച്ചും കളഞ്ഞു ആർക്കും അവനെ അടക്കുവാൻ കഴിഞ്ഞില്ല. അവൻ രാവും പകലും കല്ലറകളിലും മലകളിലും ഇടവിടാതെ നിലവിളിച്ചും, തന്നെത്താൻ കല്ലുകൊണ്ടു ചതച്ചും പോന്നു. (വി. മർക്കോ. 5:4–5) ഭൂതബാധിതനെ സൗഖ്യപ്പെടുത്തിയവനും ഗലീലക്കടലിലെ കൊടുങ്കാററിനെ ശമിപ്പിച്ചവനുമായ കർത്താവ്, തൻെറ അടുക്കൽ സമ്പൂർണ്ണമായി സമർപ്പിക്കുകയും തൻെറ ഹിതത്തിന് കീഴടങ്ങുകയും ചെയ്യുന്നവർക്ക്, സകല ബുദ്ധിയേയും കവിയുന്ന സമാധാനം നൽകി അനുഗ്രഹിക്കും.

2) ദൈവപ്രസാദമില്ലായ്മ

ഭാഗികമായ ഭക്തിജീവിതത്തിൽ ദൈവത്തിന് പ്രസാദമില്ല. ''നീ ഉഷ്ണവാനുമല്ല, ശീതവാനുമല്ല നീ ശീതവാനോ ഉഷ്ണവാനോ ആയിരുന്നെങ്കിൽ കൊള്ളാമായിരുന്നു. ഇങ്ങനെ നീ ശീതവാനുമല്ല ഉഷ്ണവാനുമല്ല, ശീതോഷ്ണവാനാകയാൽ നിന്നെ എൻെറ വായിൽനിന്ന് ഉമിണ്ണുകളയും''. (വെളി. 3:15) എന്ന് കർത്താവ് അരുളിച്ചെയ്യുന്നു.

3) കപടഭക്തി

യഥാർത്ഥഭക്തി നേടുക അത്ര എളുപ്പമല്ല. അതിനാൽ ഭക്തി ഭാവിക്കുന്ന പ്രവണത എക്കാലത്തും എവിടെയും ഉണ്ട്. പഴയ നിയമത്തിലും പുതിയനിയമത്തിലും അതിനെതിരായ ഉദ്ബോധനങ്ങൾ കാണാം. ''നിങ്ങളുടെ ഹനന യാഗങ്ങളുടെ ബാഹുല്യം എനിക്ക് എന്തിന് എന്ന് യഹോവ അരുളിച്ചെയ്യുന്നു. മുട്ടാടുകളെക്കൊണ്ടുള്ള ഹോമയാഗവും തടിപ്പിച്ച മൃഗങ്ങളുടെ മേദസ്സും കൊണ്ട് എനിക്ക് മതിവന്നിരിക്കുന്നു .....തിന്മ ചെയ്യുന്നത് മതിയാക്കുവിൻ. നന്മ ചെയ്‌വാൻ പഠിപ്പിൻ''. (യെശ. 1:11,16)

''ഇതാ അനുസരിക്കുന്നത് ബലിയെക്കാളും, ശ്രദ്ധിക്കുന്നത് മുട്ടാടുകളുടെ മേദസ്സിനെക്കാളും നല്ലത്'' (1 ശമു. 15:22) എന്ന് ശമുവേൽ പ്രവാചകൻ പറയുന്നു.

കർത്താവ് കപടഭക്തിയെ ഏററവും വെറുത്തിരുന്നു. ''നോക്കുവിൻ പരീശന്മാരുടെയും സാദൂക്യരുടെയും പുളിച്ചമാവു സൂക്ഷിച്ചുകൊൾവിൻ'' (വി. മത്താ. 16:6) എന്ന് പറഞ്ഞത് അവരുടെ കപടഭക്തിയിൽ അധിഷ്ഠിതമായ ഉപദേശത്തെക്കുറിച്ചായിരുന്നു. ഇലകൾ മാത്രമുണ്ടായിരുന്ന അത്തിയെ ശപിച്ചത്, കപടഭക്തിയെ ശപിക്കുന്ന പ്രവർത്തനമായിരുന്നു (വി. മർക്കോ. 11:12–14) ''കപടഭക്തിക്കാരേ, നിങ്ങൾക്ക് ഹാ കഷ്ടം. നിങ്ങൾ മനുഷ്യർക്ക് സ്വർഗ്ഗരാജ്യം അടച്ചുകളഞ്ഞു. നിങ്ങൾ കടക്കുന്നില്ല. കടക്കുന്നവരെ കടപ്പാൻ സമ്മതിക്കുന്നതുമില്ല''. (വി. മത്താ. 23:13) എന്നാണ് കർത്താവ് പരീശന്മാരോടും സാദൂക്യരോടും പറഞ്ഞത്. മറെറാരു സന്ദർഭത്തിൽ കർത്താവ് പറഞ്ഞതും ശ്രദ്ധിക്കുക

''എന്നോടു കർത്താവേ, കർത്താവേ, എന്നു പറയുന്നവൻ ഏവനുമല്ല, സ്വർഗ്ഗസ്ഥനായ പിതാവിൻെറ ഇഷ്ടം ചെയ്യുന്നവനത്രേ സ്വർഗ്ഗരാജ്യത്തിൽ കടക്കുന്നത്. കർത്താവേ, കർത്താവേ, നിൻെറ നാമത്തിൽ ഞങ്ങൾ പ്രവചിക്കുകയും, നിൻെറ നാമത്തിൽ ഭൂതങ്ങളെ പുറത്താക്കുകയും, നിൻെറ നാമത്തിൽ വളരെ വീര്യപ്രവൃത്തികൾ പ്രവർത്തിക്കയും ചെയ്തില്ലയോ എന്ന് പലരും അന്നാളിൽ എന്നോട് പറയും. അന്ന് ഞാൻ അവരോട്: ഞാൻ ഒരുനാളും നിങ്ങളെ അറിഞ്ഞിട്ടില്ല. അധർമ്മം പ്രവർത്തിക്കുന്നവരേ, എന്നെ വിട്ടുപോകുവിൻ എന്ന് തീർത്തു പറയും'' (വി. മത്താ. 7:21–23) കപടഭക്തിക്കാരൻ മൂഢസ്വർഗ്ഗത്തിലാണ്. അവൻ മാനസാന്തരപ്പെടുക അത്ര എളുപ്പമല്ല.

## VI സമ്പൂർണ്ണ സമർപ്പണംമൂലം പാപത്തിൽനിന്ന് പൂർണ്ണമോചനം പ്രാപിക്കുമോ?

ദൈവത്തിൻെറ സാദൃശ്യത്തിലുള്ള പൂർണ്ണത പ്രാപിക്കുന്നതുവരെ, പൂർണ്ണമായും പാപത്തിൽനിന്നുള്ള മോചനം നമുക്ക് ലഭിച്ചെന്ന് പറയാൻ വയ്യ. ''പിന്നെ അവൻ എല്ലാവരോടും പറഞ്ഞത്: എന്നെ അനുഗമിപ്പാൻ ഒരുവൻ ഇച്ഛിച്ചാൽ അവൻ തന്നെത്താൻ നിഷേധിച്ച് നാൾതോറും തൻെറ കുരിശെടുത്തുകൊണ്ട് എന്നെ അനുഗമിക്കട്ടെ''. (വി. ലൂക്കോ. 9:23) നിത്യതയിലാണ് പൂർണ്ണമായ പാപമോചനമുണ്ടാകുന്നത്.

കർത്താവ് നമ്മെ നിരന്തരമായി എടുത്തു ഉപയോഗിക്കുന്നതിനായി വിട്ടുകൊടുത്തുകൊണ്ട് കർമ്മനിരതരാകയും ദൈവകൃപയ്ക്കായി സദാ പ്രാർത്ഥിക്കുകയുമാണ് നമ്മുടെ ചുമതല.

## VII ദൈനംദിന ജീവിതത്തിലെ സമ്പൂർണ്ണ സമർപ്പണം:

സമ്പൂർണ്ണ സമർപ്പണം ഏതൊരു വ്യക്തിയിൽനിന്നും ദൈവം പ്രതീക്ഷിക്കുന്നുണ്ട്. സമ്പൂർണ്ണ സമർപ്പണമുണ്ടെങ്കിലേ പരമാവധി നന്മ ചെയ്യാൻ സാധിക്കൂ. അർപ്പണമനോഭാവമില്ലെങ്കിൽ, നമ്മുടെ പ്രവർത്തനങ്ങൾ വേണ്ടത്ര ഫലപ്രദമാകയില്ലെന്ന് മാത്രമല്ല, അപകടങ്ങളും ബുദ്ധിമുട്ടുകളും ഉണ്ടാകാൻ ഇടയുണ്ട്. അർപ്പണമനോഭാവത്തോടെ പ്രവർത്തിക്കുന്ന ഡോക്ടറും നേഴ്സും രോഗിക്ക് വളരെ നന്മ ചെയ്യുന്നു. അവരിൽ അർപ്പണമനോഭാവമില്ലെങ്കിൽ ഉണ്ടാകാവുന്ന ദോഷങ്ങൾ സങ്കല്പിക്കാവുന്നതാണ്.

ഒരുവനെ മഹാനാക്കുന്നത് അയാളുടെ സമ്പൂർണ്ണ സമർപ്പണമാണെന്നുള്ളതും പ്രസ്താവ്യമാണ്. ജന്മനാ ലഭിച്ച താലന്തുകളോ, ചെയ്യുന്ന ജോലിയോ അല്ല ഒരാളെ മഹാനാക്കുന്നത്. അർപ്പണമനോഭാവത്തോടെ വേലചെയ്യുന്ന തൂപ്പു

(ശേഷം 27-ാം പേജിൽ)

# ഭദ്രാസന വിഭജനവും ആദ്യകാല പള്ളികളും (i)

**വർഗീസ് ജോൺ, തോട്ടപ്പുഴ**

ക്രിസ്തുവർഷം 1876–77 (കൊല്ലവർഷം 1052)ലാണ് മലങ്കരസഭയെ ഭദ്രാസനങ്ങളായി വിഭജിച്ചത്. അതുവരെ മലങ്കര മെത്രാപ്പോലീത്തായുടെ കീഴിൽ ഒന്നായി നിന്ന മലങ്കരസഭയെ ഏഴു ഭദ്രാസനങ്ങളായി വിഭജിക്കയാണുണ്ടായത്. ഏകദേശം 120 വർഷംമുമ്പ് രൂപീകരിക്കപ്പെട്ട ഈ ഭദ്രാസനങ്ങളുടെ രൂപം എങ്ങനെയായിരുന്നുവെന്ന് അറിയുന്നതു വിജ്ഞാനപ്രദമായിരിക്കുമെന്നു കരുതുന്നു.

മുളന്തുരുത്തി സുന്നഹദോസിന്റെ (1876 ജൂൺ 27–30) നിശ്ചയപ്രകാരമാണ് ഭദ്രാസനവിഭജനം നടത്തിയതെന്ന് ചില ചരിത്രകാരന്മാർ അഭിപ്രായപ്പെടാറുണ്ടെങ്കിലും അതു ശരിയല്ല. സുന്നഹദോസ് ഇങ്ങനെയൊരു വിഷയം പരിഗണിച്ചിട്ടുള്ളതായി രേഖയില്ല. സുന്നഹദോസിനെ തുടർന്നുള്ള രണ്ടു മാസത്തിനിടയിലാണ് മലങ്കരയിൽ പുതിയ മേല്പട്ടക്കാരെ വാഴിക്കാനും ഭദ്രാസനങ്ങൾ രൂപീകരിക്കാനുമുള്ള ആദ്യ നടപടികൾ മാർ ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവാ സ്വീകരിച്ചത്. ഈ നടപടികളെ ആ കാലത്തുതന്നെ പലരും എതിർക്കുകയും ചെയ്തിട്ടുണ്ട്.

1876 ഡിസംബർ മൂന്നാം (വൃശ്ചികം 21)-ാം തീയതി ഞായറാഴ്ച വടക്കൻപറവൂർ മാർത്തൊമ്മൻ പള്ളിയിൽവച്ച് പ. പത്രോസ് III പാത്രിയർക്കീസ് ബാവാ "തുമ്പമൺ ദൈവമാതാവിന്റെ പള്ളിയും അതിനു ചുററുമുള്ള പള്ളികളും." അടങ്ങുന്ന ഭദ്രാസനത്തിനുവേണ്ടി കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായെയും "കൊല്ലത്തു മാർതോമ്മാ ശ്ലീഹായുടെ പള്ളിയും അതിനു ചുററുമുള്ള പള്ളികളും" അടങ്ങുന്ന ഭദ്രാസനത്തിനുവേണ്ടി കടവിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായെയും വാഴിച്ചു. പിറേറ ഞായറാഴ്ച (1876 ഡിസംബർ 10) അവിടെവച്ചുതന്നെ "അങ്കമാലി ദൈവമാതാവിന്റെ പള്ളിയും അതിനു ചുററുമുള്ള പള്ളികളും" അടങ്ങുന്ന ഭദ്രാസനത്തിനുവേണ്ടി അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായെയും "നിരണത്തു ദൈവമാതാവിന്റെ പള്ളിയും അതിനു ചുററുമുള്ള പള്ളികളും" അടങ്ങുന്ന ഭദ്രാസനത്തിനുവേണ്ടി ചാത്തുരുത്തിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ (പ. പരുമല കൊച്ചുതിരുമേനി)യെയും വാഴിച്ചു.

തന്നോടൊപ്പം മലങ്കര വന്ന അബ്ദുള്ളാ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ (പിന്നീട് അബ്ദുള്ളാ പാത്രിയർക്കീസ്) കോട്ടയം ഭദ്രാസനത്തിനുവേണ്ടി നിയമിക്കുന്ന കാര്യം പാത്രിയർക്കീസ് ബാവാ പരിഗണിച്ചിരുന്നു. എന്നാൽ പിന്നീട് പാത്രിയർക്കീസും അദ്ദേഹവും തമ്മിൽ ചില അഭിപ്രായവ്യത്യാസങ്ങളുണ്ടായതിനാൽ ഈ നിയമനം നടന്നില്ല. ഇങ്ങനെയിരിക്കുമ്പോൾ 1877 ഫെബ്രുവരി അവസാനം കടവിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായ്ക്ക് "കോട്ടയത്ത് ദൈവമാതാവിന്റെ പള്ളിയും അതിനു ചുററുമുള്ള പള്ളികളും" അടങ്ങുന്ന ഭദ്രാസനം ഏല്പിച്ചുകൊടുത്തു.

1877 മെയ് 5 (നീസാൻ 23)–ന് പുതിയതായി വാഴിക്കപ്പെട്ട നാലു മേല്പട്ടക്കാർക്ക് ഭദ്രാസനങ്ങൾ ഏല്പിച്ചുകൊണ്ടുള്ള സ്താത്തിക്കോൻ എഴുതി. കടവിൽ തിരുമേനിക്ക് കൊല്ലത്തിനു പകരം കോട്ടയം കൊടുത്തെങ്കിലും മററു മേല്പട്ടക്കാർക്ക് ആദ്യം നിശ്ചയിച്ചിരുന്ന ഭദ്രാസനങ്ങൾതന്നെയാണ് കൊടുത്തത്.

1877 മെയ് 17 (ഇടവം 5)–ാം തീയതി വ്യാഴാഴ്ച സ്വർഗ്ഗാരോഹണ പെരുന്നാൾ ദിവസം കുന്നംകുളം ചിറളയം സെന്റ് ലാസറസ് പള്ളിയിൽവച്ച് "കൊച്ചികൊട്ടയിൽ മാർ പത്രോസ് ശ്ലീഹായുടെ പള്ളിയും അതിനു ചുററുമുള്ള പള്ളികളും" അടങ്ങുന്ന ഭദ്രാസനത്തിനുവേണ്ടി കരവട്ട് ശെമവോൻ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായും "കണ്ടനാടു ദൈവമാതാവിന്റെ പള്ളിയും അതിനു ചുററുമുള്ള പള്ളികളും" അടങ്ങുന്ന ഭദ്രാസനത്തിനുവേണ്ടി മുറിമററത്തിൽ പൗലോസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും (പിന്നീട് മലങ്കരയിലെ ഒന്നാം കാതോലിക്കാ) വാഴിക്കപ്പെട്ടു. രണ്ടു ദിവസം കഴിഞ്ഞ് (മെയ് 19) ഭദ്രാസനങ്ങൾ ഏല്പിച്ചുകൊണ്ടുള്ള സ്താത്തിക്കോനും എഴുതിക്കൊടുത്തു.

ഓരോ ഭദ്രാസനത്തിലും ഉൾപ്പെടുന്ന പള്ളികളുടെ പട്ടിക സ്താത്തിക്കോനിൽ പറഞ്ഞിരുന്നു. അതനുസരിച്ച് കോനാട്ടു തിരുമേനിക്ക് (തുമ്പമൺ) ഇരുപത്തിയൊന്നും കടവിൽ തിരുമേനിക്ക് (കോട്ടയം) ഇരുപതും അമ്പാട്ടുതിരുമേനിക്ക് (അങ്കമാലി) ഇരുപത്തിരണ്ടും ചാത്തുരുത്തിൽ തിരുമേനിക്ക് (നിരണം) ഇരുപത്തിരണ്ടും കരവട്ടു തിരുമേനിക്ക് (കൊച്ചി) ഇരുപത്തിയൊന്നും മുറിമററത്തിൽ തിരുമേനിക്ക് (കണ്ടനാട്)

(ശേഷം 27–ാം പേജിൽ)

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്







താമസിച്ചതന് ക്ഷമാപണം—തോമസ് വറുഗീസ്, ഇൻഡോർ.







സ്റ്റീഫനും കുടുംബവും, മീനടം.     സാജു ചെറിയാൻ, ന്യു ബോംബെ.







ഒരു വിശ്വാസി, തൈമറവുംകര.







താമസിച്ചതിനു ക്ഷമാപണം
കെ. എം. പീലിപ്പോസ്. നാറാണംമൂഴി.

മറിയാമ്മ, തേവലക്കര.

ടി. ഒ. കോശി,
വാഡിനഗർ.

കഥ:

# സ്നേഹത്തിന്റെ മുറിവുകൾ

**ജോയൻ കുമരകം**

കൊടുങ്കാററും ഇടിമുഴക്കവും കൊണ്ട് ഭയാനകമായ ഒരു ദിവസം. പ്രകൃതിയിലെന്നതുപോലെ എന്റെ മനസിലും കൊടുങ്കാററ് ആഞ്ഞടിച്ചിരുന്നു. എന്റെ ക്രിസ്തീയ വിശ്വാസംപോലും ആടിയുലയുന്നതുപോലെ തോന്നി.

ഒരു നീണ്ട യാത്ര കഴിഞ്ഞ് ന്യൂയോർക്കിലെ സ്ററാററൻ അയലൻഡിലുള്ള താമസസ്ഥലത്തേക്ക് ഞാൻ മടങ്ങുകയായിരുന്നു. സ്ററാററൻ അയലൻഡ് ഫെറിയിൽ കയറുമ്പോഴും കൊടുങ്കാററിന്റെ ഭീതിദമായ മുഴക്കം എന്നെ അസ്വസ്ഥൻ ആക്കിയിരുന്നു. യാത്രക്കാർ അധികം ഇല്ലാത്ത ഒരു സ്ഥലം ഞാൻ കണ്ടുപിടിച്ചു. അവിടെ ഒരു വിൻഡോ സീററിൽ ഇരിപ്പുറപ്പിച്ചു.

ഓളങ്ങൾക്കിടയിലൂടെ സഞ്ചരിക്കുന്ന കൂററൻ കപ്പലുകളും ചെറു ബോട്ടുകളും എന്റെ മനസിൽ നൂറു നൂറു ചിന്തകൾ ഇളക്കിവിട്ടു. ഓളങ്ങൾക്കിടയിൽ ഉലയുന്ന ഒരു നൗകപോലെയായിരുന്നു എന്റെ മനസ്.

ആലക്തിക ദീപങ്ങളുടെ പ്രകാശത്തിൽ കുളിച്ചുനില്ക്കുന്ന മഹാനഗരം. പക്ഷെ പ്രകാശത്തിന്റെ നേരിയ കതിരുപോലും എന്നെ അനുഗ്രഹിച്ചില്ല.

തലേ ഞായറാഴ്ച ആരാധനാമദ്ധ്യേ ജോൺസൺ അച്ചൻ ചെയ്ത പ്രസംഗം എന്റെ ഓർമ്മയിൽ ഓടിയെത്തി. അദ്ദേഹത്തിന്റെ വാക്കുകൾ എന്റെ കാതുകളിൽ മുഴങ്ങുന്നതുപോലെയുള്ള അനുഭവം ആശ്വാസദായകവും അർത്ഥപൂർണ്ണവും ആയ ഒരു ദൂതായിരുന്നു അത്.

ഗലീലക്കടലിലൂടെ ശിഷ്യന്മാരോടൊത്ത് പടകിൽ സഞ്ചരിച്ചിരുന്ന ക്രിസ്തുനാഥന്റെ വാങ്മയ ചിത്രം അദ്ദേഹം വരച്ചുകാട്ടി. ക്രിസ്തു കൂടെ ഉണ്ടായിരുന്നിട്ടും കൊടുങ്കാററ് ആരംഭിച്ചപ്പോൾ ശിഷ്യന്മാർ ഭയചകിതരായി;അലറിമറിഞ്ഞിരുന്ന തിരകൾ ക്രിസ്തുനാഥന്റെ വാക്കുകൾ കേട്ടപ്പോൾ ശാന്തമായിത്തീരുന്ന രംഗം ഞാൻ ഭാവനയിലൂടെ ദർശിച്ചു.

'ക്രിസ്തു നൗകയിൽ ഉള്ളപ്പോൾ പ്രശ്നങ്ങളുടെ നടുവിൽ ഞാൻ എന്തിനു ചഞ്ചലചിത്തനാകണം?' എന്റെ മനസിൽ പ്രത്യാശ നൽകുന്ന ചിന്തകൾ ഉയർന്നുതുടങ്ങി.

ഒരു ശിശു അമ്മയുടെ മാറിൽ എന്നതുപോലെ ദിവ്യരക്ഷകനിൽ ആശ്രയിക്കണം. ക്രിസ്തുനാഥന്റെ നെഞ്ചോടു ചേർന്നിരിക്കുന്ന വത്സല ശിഷ്യനായ യോഹന്നാന്റെ സുന്ദരചിത്രം ഹൃദയത്തിൽ തെളിഞ്ഞുവന്നു. പ്രത്യാശ നൽകുന്ന ചിന്തകളും ചിത്രങ്ങളും മനസിൽ നിറഞ്ഞപ്പോൾ ആകുലചിന്തകൾ മഞ്ഞുരുകുന്നതുപോലെ അലിഞ്ഞലിഞ്ഞ് ഇല്ലാതായിത്തീർന്നു.

ഒരു മധുര ഗാനത്തിന്റെ അലകൾ അപ്പോൾ എന്റെ കാതുകളിലേക്ക് ഒഴുകിവന്നു. ഒരു സഹയാത്രികൻ പാടുകയാണ്. എന്റെ സമീപത്ത് എപ്പോഴാണ് അദ്ദേഹം വന്നിരുന്നതെന്ന് അറിഞ്ഞുകൂടാ. ബോട്ട് പുറപ്പെട്ടപ്പോൾ ഞാൻ അദ്ദേഹത്തെ കണ്ടിരുന്നില്ല.

എബ്രായ ഗായകനായ ദാവീദിന്റെ ഇരുപത്തിമൂന്നാം സങ്കീർത്തനത്തിന്റെ സംഗീതാവിഷ്ക്കരണം. സംഗീതോപകരണങ്ങൾ ഒന്നും ഉണ്ടായിരുന്നില്ലെങ്കിലും സ്വർഗത്തിൽനിന്ന് പൊട്ടിയൊഴുകുന്ന തേനരുവിപോലെ എന്റെ ആത്മാവിൽ ആ ഗാനധാര ആനന്ദം വിതച്ചു. ബോട്ടിലുണ്ടായിരുന്ന യാത്രക്കാർ മുഴുവനും ആ ദിവ്യസംഗീതത്തിൽ ലയിച്ചുചേർന്നു. ഗാനം അവസാനിച്ചപ്പോൾ എന്റെ കണ്ണുകൾ നിറഞ്ഞുതുളുമ്പി.

ഞാൻ ആ ഗായകന്റെ മുഖത്തേക്കു സൂക്ഷിച്ചുനോക്കി. കാരുണ്യം കതിരിട്ടു നില്ക്കുന്ന കണ്ണുകൾ, ഉയർന്ന നെററിത്തടം, ആത്മാവിനെപ്പോലും സ്പർശിക്കുന്ന ഹൃദയഹാരിയായ മന്ദഹാസം എല്ലാം ചേർന്ന സുന്ദരമായ ആ രൂപം എന്റെ മനസ്സിനെ കീഴടക്കി. പാദം വരെയെത്തുന്ന ഒരു അങ്കിയാണ് അദ്ദേഹം ധരിച്ചിരിക്കുന്നത്. പൗരസ്ത്യ യോഗികളെപ്പോലെ താടിയും തലമുടിയും നീട്ടി വളർത്തിയിരിക്കുന്നു.

'ജേക്കബ്....' നിത്യപരിചിതനായ ഒരു സ്നേഹിതനെപ്പോലെ അദ്ദേഹം എന്നെ പേരു ചൊല്ലിവിളിച്ചു. ഞാൻ അത്ഭുതസ്തബ്ധനായി. എന്റെ പേര് അദ്ദേഹം എങ്ങനെ അറിഞ്ഞു? എത്ര ചിന്തിച്ചിട്ടും മനസ്സിലായില്ല. തുടർന്നുള്ള സംസാരം എന്നെ കൂടുതൽ അത്ഭുതപ്പെടുത്തി.

കഴിഞ്ഞകാല ജീവിതത്തിന്റെ തോൽവികൾ ഓർത്തു 'നീ നിരാശപ്പെടരുത്. പുതിയ ശക്തിയോടെ മുന്നോട്ടു പോകണം. ജീവിതം സ്നേഹത്തിന്റെ സംഗീതം ആക്കി മാററണം. ക്ലിനിക്കൽ പാസ്ററൽ എഡ്യുക്കേഷൻ കോഴ്സിനു ജേക്കബ് ചേർന്നതിൽ ഞാൻ അത്യധികം സന്തോഷിക്കുന്നു. സ്വർഗ്ഗീയ ഇടയന്റെ പ്രതിനിധി ആയിരിക്ക

ണം ഒരു യഥാർത്ഥ ചാമ്പ്യൻ. ആ ദർശനം ഒരിക്കലും നഷ്ടപ്പെടുത്തരുത്.'

'എന്നെക്കുറിച്ച് എല്ലാവിവരവും അറിഞ്ഞിട്ടുള്ള ഈ അത്ഭുത മനുഷ്യൻ ആരാണ്?' തലപുകഞ്ഞു ചിന്തിച്ചിട്ടും അദ്ദേഹം ആരെന്നു മനസിലാക്കാൻ എനിക്കു കഴിഞ്ഞില്ല.

യോവേലിന്റെ പുസ്തകത്തിൽനിന്നും എനിക്കിഷ്ടപ്പെട്ട ഒരു വാക്യശകലംകൂടി അദ്ദേഹം ഉദ്ധരിച്ചു.

'വെട്ടുക്കിളിയും വിട്ടിലും തുള്ളനും പച്ചപ്പുഴുവും തിന്ന സംവത്സരങ്ങൾ ഞാൻ നിനക്കു പകരംതരും.'

അദ്ദേഹം സംസാരിച്ചു കൊണ്ടിരുന്നപ്പോൾ എന്റെ കാതുകളിൽ സ്നേഹത്തിന്റെ സംഗീതം മുഴങ്ങിക്കൊണ്ടിരുന്നു. ഞാൻ അറിയാതെ ഒരു ആനന്ദാനുഭൂതിയിൽ ലയിച്ചു ചേരുകയായിരുന്നു.

സ്ററാറൻ അയലൻറിൽ ഫെറി അടുത്തപ്പോൾ അദ്ദേഹം എന്നെ തട്ടിയുണർത്തി. അദ്ദേഹത്തിന്റെ പേരും ഫോൺ നമ്പരും അഡ്രസും ചോദിച്ചു വാങ്ങണമെന്ന് എനിക്ക് ആഗ്രഹമുണ്ടായിരുന്നു. പക്ഷെ എന്തുകൊണ്ടോ ഞാൻ ചോദിച്ചില്ല. ഞാൻ പറയാതെ തന്നെ എന്റെ ഹൃദയവികാരങ്ങൾ അദ്ദേഹം മനസ്സിലാക്കിക്കഴിഞ്ഞു.

'സ്നേഹിതാ, നിന്റെ സുഹൃത്തുക്കളിൽ അധികം പേർക്കും എന്നെ അറിയാം. അവരോടൊത്ത് ഞാൻ യാത്ര ചെയ്യാറുണ്ട്. സ്നേഹിതന്മാരോടൊത്ത് യാത്രചെയ്യുന്നത് എത്ര ആനന്ദമാണ്. അല്ലേ?'

'മനസ്സിലെ നിഗൂഢ ചിന്തകൾ പോലും മനസ്സിലാക്കാൻ കഴിയുന്ന ഈ അത്ഭുത മനുഷ്യൻ ആരായിരിക്കും? 'അതു മാത്രമായിരുന്നു എന്റെ ചിന്ത.

ശരീരത്തിനു സുഖമില്ലാതിരുന്നതു കൊണ്ട് ലഗേജ് എടുക്കുവാൻ എനിക്കു ബുദ്ധിമുട്ടുണ്ടായിരുന്നു. ഞാൻ എടുക്കുന്നതിനുമുമ്പേ എന്റെ ലഗേജ് അദ്ദേഹം കൈക്കലാക്കി. ചുരുങ്ങിയ പരിചയം മാത്രമുള്ള ആ സ്നേഹിതനെക്കൊണ്ട് ലഗേജ് എടുപ്പിക്കുന്നതു ശരിയല്ലാ എന്നെനിക്ക് അറിയാമായിരുന്നു. പക്ഷെ അദ്ദേഹം സമ്മതിച്ചില്ല. നിറഞ്ഞ സന്തോഷത്തോടെ അദ്ദേഹം എന്റെ ലഗേജ് ചുമന്നു.

'മററുള്ളവരുടെ ഭാരങ്ങൾ ചുമക്കുവാൻ കഴിയുന്നത് ഒരു ഭാഗ്യമല്ലേ സ്നേഹിതാ' ആ സ്നേഹമാന്ത്രികന്റെ ഓരോ വാക്കിനും ദിവ്യമായ ഒരു മാന്ത്രീക ശക്തി ഉണ്ടായിരുന്നു.

ഞാൻ കയറിയ ബസ്സിൽ തന്നെ അദ്ദേഹം കയറി. ബസ്സിൽ വച്ചും ഞങ്ങൾ സംസാരം തുടർന്നു. അതിനിടയിൽ ഞാൻ അദ്ദേഹത്തെ എന്റെ താമസസ്ഥലത്തേക്കു ക്ഷണിച്ചു. എന്റെ താമസ സ്ഥലത്തു വച്ച് അടുത്ത വ്യാഴാഴ്ച വൈകിട്ട് ഒരു ക്രിസ്മസ് പാർട്ടി നടക്കുന്ന വിവരം ഞാൻ അദ്ദേഹത്തോടു പറഞ്ഞു പാർട്ടിക്ക് അദ്ദേഹത്തെയും ക്ഷണിച്ചു. ഉടൻ തന്നെ അദ്ദേഹം ക്ഷണം സ്വീകരിച്ചു. വരാമെന്ന് സമ്മതം മൂളി.

പാർട്ടിയിൽ സംബന്ധിക്കുന്നവരുടെ പേരുകൾ ഞാൻ പറഞ്ഞു. ഓരോരുത്തരുടെ പേരു പറയുമ്പോഴും പരിചയ ഭാവത്തിൽ അദ്ദേഹം തലകുലുക്കി. 54–ാം നമ്പർ ബസ്സു കിട്ടുന്നതിനു വേണ്ടി ഞാൻ മാനർ റോഡിൽ ഇറങ്ങിയപ്പോൾ അദ്ദേഹവും എന്നോടൊത്തിറങ്ങി. എന്റെ അത്ഭുതം ഇരട്ടിച്ചു, ബസ് വരുന്നതിന് അല്പം താമസം ഉണ്ടായിരുന്നു. ഈ സമയത്ത് പല വിഷയങ്ങളും ഞാൻ സംസാരിച്ചു. ബസ് വന്നപ്പോൾ അദ്ദേഹവും എന്നോടൊത്ത് ബസിൽ കയറി. ലഗേജ് അദ്ദേഹം തന്നെ എടുത്തു. മൈസ്നർ അവന്യുവിൽ ഇറങ്ങിയപ്പോൾ അദ്ദേഹവും എന്നോടൊത്തിറങ്ങി. ലഗേജും ചുമന്നു കൊണ്ട് അദ്ദേഹവും എന്റെ താമസ സ്ഥലം വരെ വന്നു. ലഗേജ് മുറിയിൽ വച്ചിട്ട് ഉടൻതന്നെ അദ്ദേഹം പോകാനൊരുങ്ങി.

'ക്ഷീണം ഉള്ളതുകൊണ്ട് ജേക്കബ് നന്നായി വിശ്രമിക്കണം' സ്നേഹപൂർവ്വം അദ്ദേഹം എന്നെ ഉപദേശിച്ചു. എത്ര നിർബന്ധിച്ചിട്ടും അദ്ദേഹം ഒരു കപ്പു ചായ പോലും കുടിച്ചില്ല.

'ക്രിസ്മസ് പാർട്ടിക്കു ഞാൻ തീർച്ചയായും വരാം. പക്ഷെ ഞാൻ വരുന്ന വിവരം ആരോടും പറയേണ്ട.' ഇത്രയും പറഞ്ഞശേഷം അദ്ദേഹം പുറത്തിറങ്ങി.

'ദയവായി അങ്ങയുടെ പേരുമാത്രം പറയാമോ'?

'സഹയാത്രികൻ' എന്നുമാത്രം പറഞ്ഞശേഷം ഒരു മിന്നൽപ്പിണർ പോലെ അദ്ദേഹം മറഞ്ഞു. ദർശനം നല്കിയിട്ട് മറയുന്ന ദൈവദൂതനെപ്പോലെ.

നിർബന്ധമായി പറഞ്ഞതുകൊണ്ട് അദ്ദേഹം പാർട്ടിക്കു വരുന്ന വിവരം സുഹൃത്തുക്കളോടു പറഞ്ഞില്ല.

വ്യാഴാഴ്ച പുലർന്നപ്പോൾ മുതൽ എന്റെ ഹൃദയം ആഹ്ളാദം കൊണ്ടു തുടികൊട്ടുക ആയിരുന്നു. സഹയാത്രികനെ കുറിച്ചുള്ള ചിന്തകൾ എന്റെ മനസ്സിനെ പ്രകാശ പൂർണ്ണമാക്കി.

സുഹൃത്തുക്കൾ എല്ലാം എത്തിച്ചേർന്നിട്ടും സഹയാത്രികൻ മാത്രം വന്നില്ല. ഡ്യൂട്ടി ഉണ്ടായിരുന്നതുകൊണ്ട് രൂത്തമ്മ ചാക്കോ നേരത്തെ സ്ഥലം വിട്ടു.

'ഇതാ സഹയാത്രികൻ വന്നിരിക്കുന്നു' എന്ന മധുര സ്വരം കേൾക്കാൻ എന്റെ കാതുകൾ കൊതിച്ചു. പക്ഷെ അദ്ദേഹം വന്നില്ല. പാർട്ടി കഴിഞ്ഞ് സുഹൃത്തുക്കളെല്ലാം മടങ്ങി. ഏകാന്ത ശാന്തമായ എന്റെ മുറിയിൽ കയറിയപ്പോൾ അനുപമ സുന്ദരമായ ഒരു ഭാവനാലോകത്തിലേക്ക് ഞാൻ പറന്നുയരുക ആയിരുന്നു.

'വരുമെന്ന് പറഞ്ഞിട്ടും എന്തുകൊണ്ട് എന്റെ സഹയാത്രികൻ വന്നില്ല' ഈ ചിന്തകൾ ഭാവനാലോകത്തിൽ നിന്നും എന്നെ മടക്കികൊണ്ടു വന്നു.

സിസ്റ്റർ ഫ്രഞ്ചസ്കാ തന്ന 'സ്വപ്നങ്ങളും ആത്മീയ വളർച്ചയും' എന്ന പുസ്തകം അപ്പോഴാണ് എന്റെ ശ്രദ്ധയിൽപ്പെട്ടത്. ആ പുസ്തകത്തിന്റെ താളുകളിലൂടെ എന്റെ മനസ് ഒരു തീർത്ഥാടകനെപ്പോലെ സഞ്ചരിച്ചു. ബൈബിളിലെ വിശുദ്ധ സ്വപ്നങ്ങളുടെ ലോകത്തിൽ ഞാൻ പറന്നെത്തി.

സ്വപ്നങ്ങളിലൂടെ ദൈവസ്വരംകേട്ട വിശുദ്ധന്മാരെക്കുറിച്ച് ആഴമായി ഞാൻ ചിന്തിച്ചു. പക്ഷെ ഇടയ്ക്കിടയ്ക്ക് പ്രിയപ്പെട്ട സഹയാത്രികനെ കുറിച്ചുള്ള ചിന്തകളിലേക്ക് ഞാൻ വഴുതി വീണുകൊണ്ടിരുന്നു.

'ജേക്കബ്....ജേക്കബ്....' ആരോ പിന്നിൽ നിന്നു വിളിക്കുന്നതുകേട്ട് ഞാൻ തിരിഞ്ഞുനോക്കി. ആ കാഴ്ച എന്നെ അത്ഭുതപ്പെടുത്തി. ഞാൻ ആരെ പ്രതീക്ഷിച്ചിരുന്നുവോ അദ്ദേഹം തന്നെ. എന്റെ പ്രിയപ്പെട്ട സഹയാത്രികൻ,

വെളിച്ചം പരത്തുന്ന ഒരു മന്ദഹാസം അദ്ദേഹത്തിന്റെ ചുണ്ടിൽ വിടർന്നു നിന്നിരുന്നു.

'എന്റെ സഹയാത്രികാ എന്തുകൊണ്ടാണ് അങ്ങ് എന്റെ പാർട്ടിക്കു വരാതിരുന്നത്.' പരിഭ്രമം കലർന്ന സ്വരത്തിൽ ഞാൻ ചോദിച്ചു.

'ഞാൻ പാർട്ടിയിൽ സംബന്ധിച്ചിരുന്നു. നിങ്ങളുടെ സംസാരത്തിലും ചിരിയിലും എല്ലാം ഞാൻ പങ്കുകൊള്ളുകയും ചെയ്തു.' അദ്ദേഹം പറഞ്ഞു.

'അങ്ങ് തമാശ പറയുകയാണോ' ഞാൻ വീണ്ടും ചോദിച്ചു.

'നിങ്ങൾ കൈകൾ കോർത്ത് ഗാനം ആലപിച്ചപ്പോൾ അതിന്റെ നടുവിൽ ഞാനുണ്ടായിരുന്നു. നിങ്ങളുടെ ഭക്ഷണമേശയിലെ പ്രധാന അതിഥി ഞാൻ ആയിരുന്നു. സുഹൃത്തുക്കൾ പോയപ്പോൾ നിന്റെ ഏകാന്തതയിൽ നിശബ്ദ സ്നേഹിതൻ ആയി ഞാൻ ഉണ്ടായിരുന്നു. ഞാൻ എന്റെ സ്നേഹിതനിലും അവൻ എന്നിലും വസിക്കുന്നു.'

വിശക്കുന്നവർക്ക് അപ്പം ആയി, ദാഹിക്കുന്നവർക്ക് പാനീയം ആയി, നിന്ദിതർക്ക് ശക്തി ആയി, പീഡിതർക്ക് ആശ്വാസം ആയി, അനാഥർക്ക് അഭയം ആയി, ബന്ധിതർക്ക് മോചനം ആയി യുഗങ്ങളിലൂടെ സഞ്ചരിക്കുന്ന എന്നെ നീ അറിയില്ലേ

'നക്ഷത്രങ്ങളുടെ ശോഭയിൽ, പൂക്കളുടെ സൗന്ദര്യത്തിൽ, ശിശുക്കളുടെ പുഞ്ചിരിയിൽ മേഘങ്ങളുടെ വർണ്ണപ്പകിട്ടിൽ, പക്ഷികളുടെ കളകൂജ്ഞത്തിൽ, മധുരഗായകരുടെ ഗാനാലാപത്തിൽ എല്ലാം നിറഞ്ഞു നില്ക്കുന്ന എന്നെ നീ അറിയില്ലേ'?

'നാഥാ! അങ്ങു ക്രിസ്തുവാണോ?'

എന്റെ സഹയാത്രികൻ മറുപടി പറഞ്ഞില്ല. അദ്ദേഹം കൈകൾ ഉയർത്തുക മാത്രം ചെയ്തു. ആ കൈകളിലെ മുറിവുകൾ ഞാൻ കണ്ടു. സ്നേഹത്തിന്റെ മുറിവുകൾ ആണിപ്പഴുതുകളിൽ സ്പർശിച്ചുകൊണ്ട് ഞാൻ പറഞ്ഞു.

'എന്റെ കർത്താവും എന്റെ ദൈവവുമേ'

ഒരു ദിവ്യസ്വപ്നത്തിൽനിന്ന് അപ്പോൾ ഞാൻ ഞെട്ടി ഉണരുക ആയിരുന്നു. ഭിത്തിയിൽ പതിച്ചിരിക്കുന്ന, വിശുദ്ധ മാതാവിന്റെയും ഉണ്ണിയേശുവിന്റെയും സുന്ദര ചിത്രത്തിനു ചുറ്റും ഒരു പ്രകാശവലയം ഞാൻ ദർശിച്ചു. ഉണ്ണിയേശു വിശുദ്ധ മാതാവിന്റെ മാർവിൽ തലചായിച്ചുറങ്ങുന്നു.

അമ്മയുടെ മാർവിൽ തലചായിച്ചുറങ്ങുന്ന ഒരു ശിശുവെന്നപോലെ എന്റെ നാഥന്റെ മാർവിൽ ഞാൻ തല ചായിച്ചുറങ്ങി. ★

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





താമസിച്ചതിന് ക്ഷമാപണം.
ഒരു വിശ്വാസി, മുളന്തുരുത്തി.

## ക്രൈസ്തവ സാഹിത്യ സമിതി

# ഫാമിലി ബുക്കുഫെയർ

**1995 മെയ് 8 തിങ്കൾ മുതൽ 13 ശനി വരെ**

## ഡിസ്കൗണ്ട് 50% വരെ

**കുടുംബത്തിൽ എല്ലാവർക്കും വേണ്ട പുസ്തകങ്ങൾ സൗജന്യനിരക്കിൽ**

**കുട്ടികൾക്കു വിനോദവും വിജ്ഞാനവും പകരുന്ന വലിയ ഗ്രന്ഥശേഖരം**

## ഡിസ്കൗണ്ട് നിരക്കുകൾ

തിരഞ്ഞെടുത്ത പുസ്തകങ്ങൾക്ക് [ഇംഗ്ലീഷിലും മലയാളത്തിലും] — 50 %
ക്രൈസ്തവ സാഹിത്യസമിതി മലയാളം ഗ്രന്ഥങ്ങൾക്ക് — 33 1/3 %
സി. എസ്. എസ്. ഇംഗ്ലീഷു ഗ്രന്ഥങ്ങൾക്ക് — 25 %
റ്റി. എൽ. സി. ഗ്രന്ഥങ്ങൾ, വേദപുസ്തകഭാഷ്യം — 25 %.
മററു പുസ്തകങ്ങൾക്ക് 50 % മുതൽ വിവിധ നിരക്കുകളിൽ ഡിസ്കൗണ്ട്.

യുവാക്കൾക്ക് ആത്മവിശ്വാസം പകർന്ന് ജീവിതവിജയത്തിന് വഴികാട്ടുന്ന സെൽഫ് ഇംപ്രൂവ്മെൻറു / മനശാസ്ത്ര ഗ്രന്ഥങ്ങൾ

വിവാഹിതർക്ക് സൗഭാഗ്യ കുടുംബജീവിതത്തിനു മാർഗ്ഗനിർദ്ദേശം നല്കുന്ന കൗൺസലിംഗ് ഗ്രന്ഥങ്ങൾ

എല്ലാവരെയും വിജയകരമായ ക്രിസ്തീയ ജീവിതത്തിലേക്കു വഴിനയിക്കുന്ന ആത്മീയ ഗ്രന്ഥങ്ങൾ

കൂടാതെ

പൊതുവിജ്ഞാന ഗ്രന്ഥങ്ങൾ, ഡിക്ഷണറികൾ, പാഠകഗ്രന്ഥങ്ങൾ, ഗ്രീററിംഗ്സു കാർഡുകൾ, ക്രൈസ്തവഗാന കാസററുകൾ, വാക്യബോർഡുകൾ, ചിത്രങ്ങൾ

സന്ദർശിക്കുക

മദ്ധ്യതിരുവിതാംകൂറിലെ ഏററവും വലിയ പുസ്തകശാല

നാട്ടിൽ വരുന്ന വിദേശമലയാളികളുടെ പ്രധാന സന്ദർശനകേന്ദ്രം

## സി. എസ്. എസ്. ബുക്കുഷോപ്പ്

കുരിശുകവല — തിരുവല്ല 689101

---

### പ്രീ പബ്ളിക്കേഷൻതീയതി മെയ് 15 വരെ നീട്ടി

## ബൈബിൾ നിഘണ്ടു

മുഖവില: 250 രൂ. പ്രീ. പ. വില 165 രൂ.
തവണകളായി 175 രൂ. (50/= + 125/=)
50 രൂ. അടച്ച് ഉടൻ രജിസ്ററർ ചെയ്യുക.
1995 ഒക്ടോബറിൽ പുസ്തകം വിതരണം ചെയ്യുന്നു.

മാനേജർ, സി. എസ്. എസ്. ബുക്കുഷോപ്പ്, കുരിശുകവല, തിരുവല്ല–689101.

# പ്രാർത്ഥന: വിവിധ മതപാരമ്പര്യങ്ങളിൽ

ഡീക്കൻ യൽദോ ജേക്കബ്

സാധകന്റെ സഞ്ചാരം എന്ന കൃതിയിൽ ആന്തരിക പ്രാർത്ഥനയിൽ പരിശുദ്ധാത്മാവിന്റെ പ്രവർത്തനം എപ്രകാരമാണെന്ന് വ്യക്തമാക്കുന്നുണ്ട്. സാധകന് ഇത് വിവരിച്ച് കൊടുക്കുന്നത് പാവനഗിരിയായ ഏഥോസിലെ പണ്ഡിതനാണ്. യേശുവിനോടുള്ള നിരന്തര പ്രാർത്ഥന സാധനചെയ്യുന്ന അനേകരെ നിരീക്ഷിച്ചിട്ടുള്ള അദ്ദേഹം ഓരോ സാധകനും വ്യത്യസ്ഥമായിട്ടാണ് സാധന നടത്തുന്നത് എന്നു കണ്ടെത്തുന്നു. ചില സാധകന്മാർ 'പ്രഭോ യേശു നാഥാ' എന്നതിലെ ആദ്യപദത്തെ ഉറപ്പിച്ച് ഉച്ചരിക്കുകയും ശേഷം ഭാഗം മുഴുവനും ഒരേ സ്വരത്തിൽ ചൊല്ലുന്നു. മററു ചിലർ 'യേശുനാഥാ' എന്ന് ഉറച്ച് ചൊല്ലിക്കൊണ്ട് ആദ്യഭാഗവും അവസാനഭാഗവും ഒരുപോലെ ചൊല്ലുന്നു. ഇപ്രകാരം ഈ ചെറിയ പ്രാർത്ഥനയിൽ പലരും പല ഭാഗങ്ങളിൽ ഊന്നൽ കൊടുക്കുന്നു. ഇത് കേവലം അനുശീലനത്തിന്റെ വ്യത്യാസം മാത്രമാണെന്ന് ഏഥോസിലെ പണ്ഡിതൻ കരുതുന്നില്ല. നമ്മുടെ ഉള്ളിൽ നമുക്കായി കേഴുന്ന ആത്മാവ് ഓരോരുത്തരുടെ പൂർണ്ണമായ സ്വഭാവത്തെ, ബലഹീനതകളെ മനസിലാക്കികൊണ്ട് ഓരോരുത്തർക്കും ആവശ്യമായ കൃപയ്ക്ക് അനുസരിച്ച് പ്രാർത്ഥനയുടെ വാക്യഘടനയിൽ ഊന്നൽ കൊടുക്കുന്നു. ചെറിയ പ്രാർത്ഥനയാണെങ്കിൽകൂടി ആത്മാവ് നമ്മുടെ പൂർണ്ണമായ അവസ്ഥയെ അറിഞ്ഞു കൊണ്ടാണ് പ്രാർത്ഥന രൂപപ്പെടുത്തുന്നത്.

കാനോനിക നമസ്ക്കാരങ്ങളെ അനുധാവനം ചെയ്തുകൊണ്ട് ധ്യാനിച്ചിരുന്നതായിട്ടുവേണം മനസ്സിലാക്കുവാൻ. പ്രാർത്ഥനകളുടെ ഒടുവിലത്തെ നിർത്തൽ 'കുറിയേലായിസോൻ, കുറിയേലായിസോൻ....' എന്ന് ആരംഭിക്കുന്ന നിരന്തര പ്രാർത്ഥനയാണ്. കാനോനിക യാമപ്രാർത്ഥനകൾ അതിൽതന്നെ അവസാനിക്കുന്നില്ലെന്നും, അത് നിരന്തര പ്രാർത്ഥനയിലേക്ക് നയിക്കുന്നതിനുവേണ്ടി ചിട്ടപ്പെടുത്തിയിരിക്കുന്നതുമായിട്ടു വേണം കരുതുവാൻ. നിരന്തര പ്രാർത്ഥനയിലൂടെയുള്ള ഏകാന്തയാനത്തിനിടയ്ക്ക് പൊതുപ്രാർത്ഥനയുടെ സാമൂഹിക ബോധവും, രഹസ്യപ്രാർത്ഥനയുടെ ഭാവസാന്ദ്രതയും അനിവാര്യമാണ്. ദേഹം, ദേഹി, ആത്മാവ് എന്ന തരംതിരിവിനെ അടിസ്ഥാനമാക്കി ചിന്തിച്ചാൽ പൊതുപ്രാർത്ഥന ശരീരത്തേയും, രഹസ്യപ്രാർത്ഥന മനസ്സിനേയും ശുദ്ധീകരിച്ച് ആന്തരിക പ്രാർത്ഥനയിലൂടെ ആത്മാവിന് വിധേയമാക്കുന്നു എന്നു കാണാം. ദേഹം, ദേഹി, ആത്മാവ് എന്നിവ കൂടി ചേർന്നതാണ് പൂർണ്ണമനുഷ്യൻ എന്നതിനാൽ ഇപ്രകാരം മൂന്നു രീതിയിലുള്ള പ്രാർത്ഥനയും അനിവാര്യമായിത്തീരുന്നു.

## ഹൈന്ദവ സംസ്ക്കാരത്തിൽ

മററെല്ലാ മതങ്ങളേക്കാളും ഉപരിയായി ഈശ്വരനാമജപത്തെ സാധാരണ ജനങ്ങളുമായി ബന്ധിച്ചിരിക്കുന്നത് ഹൈന്ദവ സംസ്ക്കാരത്തിലാണ്. ഹരിനാമ കീർത്തനങ്ങളും രാമമന്ത്ര ജപങ്ങളും ഏതൊരു ഹൈന്ദവനും ജീവിതത്തിൽ ഒരിക്കലെങ്കിലും ഉപയോഗിച്ചിട്ടുണ്ടാവും. സാധാരണ ജനങ്ങൾക്ക് മാത്രമല്ല സത്യാന്വേഷികളായ വൈരാഗികൾക്കും ഈശ്വരപദം പ്രാപിക്കുവാനുള്ള ഉപാധിയാണ് നാമജപം. ''സത്യയുഗത്തിൽ ധ്യാനംകൊണ്ടും ത്രേതായുഗത്തിൽ യാഗം കൊണ്ടും, ദ്വാപരയുഗത്തിൽ പൂജകൊണ്ടും നേടിയത് കലിയുഗത്തിൽ നാമകീർത്തനം കൊണ്ടും നേടാം.'' എന്ന് ഭാഗവതത്തിൽ കാണുന്നു (12: 13; 52). ചിന്മയാനന്ദ സ്വാമിയുടെ അഭിപ്രായത്തിൽ ''അലക്ഷ്യമായി അലഞ്ഞുതിരിയുന്ന മനോവൃത്തികളെ ക്രമീകരിച്ച്, അടുക്കും ചിട്ടയും വരുത്തി ഉരുവിടുന്ന തന്നെ വ്യാപരിപ്പിക്കാനുള്ള അഭ്യാസമാണ് ജപം.'' മന്ത്രം എന്നാൽ 'മനനംകൊണ്ട് രക്ഷിക്കുന്നത്' എന്നർത്ഥം. അതൊരു വാക്യമോ, നാമമോ, വാക്ക് സമൂഹങ്ങളോ അതിലുപരിയായി അഗാധാനുഭൂതികൾ നൽകുന്ന മഹാശക്തിയാർന്ന സാന്ദ്രശബ്ദമോ ആണ്. മന്ത്രങ്ങൾ മനുഷ്യന്റെ ആദ്ധ്യാത്മികാഗ്രഹങ്ങളെ കാണിക്കുന്നു. ഓരോ സംസ്ക്കാരത്തിലും ഇത് വിവിധമായ ഉപാധികളായാണ് പ്രത്യക്ഷപ്പെടുന്നത്. ആദ്ധ്യാത്മിക പ്രവണതയെ ഉണർത്തുകയാണ് അവയുടെ ഉദ്ദേശം. മനസംയമനത്തിനും ആദ്ധ്യാത്മിക പുരോഗതിയ്ക്കും ജപം വളരെ സഹായകമാണെന്ന് ഹൈന്ദവാചാര്യർ വളരെക്കാലം മുൻപുതന്നെ മനസ്സിലാക്കിയിരുന്നു. ദക്ഷിണേന്ത്യയിലെ ശൈശവ–വൈഷ്ണവസന്യാസിമാരും ഉത്തരേന്ത്യയിലെ ദശനാമി സന്യാസിമാരും നിരന്തരമായ നാമജപത്തിന് വലിയ പ്രാധാന്യം കൊടുക്കുന്നുണ്ട്. ശ്രീരാമകൃഷ്ണൻ ജപത്തെപ്പററി പറയുന്നത്. 'ഗംഗയിൽ ഒരു മരത്തടി താഴ്ത്തി ചങ്ങലകൊണ്ട് കരയ്ക്ക് കെട്ടിയിടുന്നുണ്ടെന്നു വിചാരിക്കുക ചങ്ങല പിടിച്ച് കണ്ണികണ്ണിയായി നിങ്ങൾ നടക്കുന്നു. വെള്ളത്തിൽ മുങ്ങി ചങ്ങലയെ പിൻതുടരുന്നു അവസാനം മരത്തടിയിൽ എത്തുന്നു. അതേപോലെ ഈശ്വരനാമജപം കൊണ്ട് നിങ്ങൾ അദ്ദേഹത്തിൽ മുങ്ങി മുഴുകി അവസാനം അദ്ദേഹത്തെ ദർശിക്കുന്നു.

സ്ഥൂലത്തിൽനിന്നും ചിന്താതലത്തിലേയ്ക്കും പിന്നെ ആത്മീയ തലത്തിലേയ്ക്കും പടിപടിയായുള്ള വളർച്ചയാണ് ഹൈന്ദവഗുരുക്കന്മാർ നിർദ്ദേശിക്കുന്നത്. നാമവും രൂപവും തമ്മിലുള്ള ബന്ധത്തെ അടിസ്ഥാനപ്പെടുത്തി നാമ

ത്തോടൊപ്പം ഇഷ്ടദേവതാ ചിത്രമോ, ഈശ്വരപ്രതീകമായ വെളിച്ചമോ മനസ്സിൽ വിഭാവന ചെനുന്നു. ഇഷ്ടമൂർത്തിയുടെ ചിത്രത്തിന് മുന്നിൽ ഒരാസനം വിരിച്ച്, സുഖാസനത്തിലിരുന്ന് 108 മണികളുള്ള ജപമാല ഉപയോഗിച്ച് ജപം നടത്താം. പൊതുവെ ഉപയോഗിക്കുന്ന ചില വേദമന്ത്രങ്ങൾ തത്വമസി—അതു നീയാകുന്നു, അഹം ബ്രഹ്മാസ്മി—ഞാൻ ബ്രഹ്മാവാകുന്നു. മുതലായവയാണ്. വേദമന്ത്രങ്ങളെക്കാളും പ്രചാരം ലഭിച്ചിരിക്കുന്നത് പൗരാണിക മന്ത്രങ്ങളായ 'ഓം നമോ നാരായണ; ഓം നമ ശിവായ, ഓം ശ്രീരാം ജയരാം ജയജയ ജയരാം എന്നിവയാണ്. ഇവ കൂടാതെ കുട്ടികൾക്ക് നൽകുന്ന ഗായത്രീ മന്ത്രദീക്ഷയും (ഉപനയനം) തത്വദർശിയായ ആചാര്യൻ ശിഷ്യന് ഉപദേശിച്ചു കൊടുക്കുന്ന മന്ത്രങ്ങളും മററനേകം സ്വതന്ത്ര മന്ത്രങ്ങളും കാണാം. മന്ത്രം എന്തുതന്നെയായാലും ഒരു നിശ്ചിത ചിന്താസരണിയിലൂടെ മാത്രം മനസ്സിനെ വ്യാപരിപ്പിക്കുവാൻ കൃത്യനിഷ്ഠയും ആത്മാർത്ഥതയും ആവശ്യമാണ്. വ്യത്യസ്തങ്ങളായ പാരമ്പര്യത്തിൽപെട്ടവർ വ്യത്യസ്ഥങ്ങളും സങ്കീർണ്ണങ്ങളും ആയ മന്ത്രങ്ങൾ തിരഞ്ഞെടുക്കുന്നു. ത്യാഗരാജസ്വാമികളുടെ ഇഷ്ടമന്ത്രമായ ഷഡാക്ഷരീമന്ത്രം പ്രസിദ്ധമാണല്ലോ. ബോധപൂർവ്വം നടത്തുന്ന ഒരനുഷ്ഠാനത്തിൽനിന്നും അബോധതലത്തിൽ സ്വയം പ്രസരിക്കുന്ന ഊർജസ്പന്ദമായി മന്ത്രോപാസനകൾ പരിണമിക്കുന്നു

## 5. നിരന്തരപ്രാർത്ഥന ഇസ്ലാമിക ഭക്തി പ്രസ്ഥാനത്തിൽ:

ഇസ്ലാമിക മതപാരമ്പര്യത്തിലെ ഭക്തി പ്രസ്ഥാനം എന്നറിയപ്പെടുന്നത് സൂഫിസത്തെയാണ്. ബാഹ്യാചരണങ്ങളുടെ നിർവഹണത്തെക്കാൾ ആന്തരിക വ്യക്തിത്വത്തിന്റെ പ്രവർത്തനങ്ങൾക്ക് പ്രാധാന്യം നൽകുന്ന ഒരാത്മീക പാതയാണ് ഇത് 11-ാം നൂററാണ്ടിൽ വിരക്ത ജീവിതം നയിച്ചവർ ധരിച്ചിരുന്ന വേഷവിധാനത്തിൽ രോമം കൊണ്ട് തീർത്ത അരക്കെട്ട് ഉണ്ടായിരുന്നു രോമം കൊണ്ടു തീർത്തിട്ടുള്ളതിനെ അറബി ഭാഷയിൽ 'സൂഫ്' എന്ന് അറിയപ്പെടുന്നു. പിൽക്കാലത്ത് ഈ പ്രത്യേക വേഷവിധാനം ധരിച്ചവരെ സൂഫികൾ എന്നു വിളിച്ചുപോന്നു. ദരിദ്രജീവിതം നയിച്ച ഈ പ്രത്യേക വിഭാഗത്തിന്റെ ആദ്ധ്യാത്മീകാടിസ്ഥാനം ദൈവാശ്രയ ബോധവും ദൈവസ്നേഹവുമാണ്. ബാൽക്കിലെ രാജാവായിരുന്ന ഇബ്രാഹിം അടിമയായിരുന്ന 'റാബിയ' എന്നിവരാണ് ആദ്യകാല സൂഫികൾ. എല്ലാ ഇസ്ലാമിക പാരമ്പര്യത്തിലെ പ്രാർത്ഥനകളിലും ദൈവനാമത്തിന് സ്ഥാനമുണ്ടെങ്കിലും സൂഫിസത്തിൽ അത് അനിവാര്യതയാണ്.

സൂഫിസം, ദൈവത്തിങ്കലേക്ക് ഉള്ള പ്രയാണമാണ്. നിരന്തരമായ മുന്നേററത്തിനായി സൂഫിയെ സഹായിക്കുന്നത് ദൈവനാമസ്മരണയും (ദീക്ർ) ജാഗരണവും (മുർബാബ) ആണ്. ദിക്റിൽ നിരന്തരമായ ദൈവനാമജപം വാചികമായോ നിശബ്ദമായോ നടത്തപ്പെടുന്നു. ദിക്ർ എന്നത് അള്ളായെ സ്മരിക്കുക അവിടുത്തെപ്പററിപ്പറയുക അവിടുത്തെ മഹത്വം മനസ്സിലാക്കുകയും വെളിപ്പെടുത്തുകയും ചെയ്യുക എന്നതിലുപരി സ്വയം ദൈവത്തിൽ വിലയിരുത്തുന്ന അവസ്ഥ കൂടിയാണ്. ഇസ്ലാമിക കവിയും ചിന്തകനുമായ ജലാലുദിൻ റൂമി ദിക്റിനെപ്പററിപ്പറയുന്നത് ' ഞങ്ങളുടെ ദിക്ർ അള്ളാ; അള്ളാ: അള്ളാ: എന്നുള്ളതാകുന്നു. എന്തെന്നാൽ ഞങ്ങൾ അള്ളായുടെതാണ്. ഞങ്ങൾ അള്ളായിൽനിന്നും വന്നു അള്ളായിലേക്ക് പോകുന്നു.'' അള്ളായുടെ നാമത്തോടൊപ്പം ഓരോ ദിക്റും കുറെ വാക്കുകൾകൂടി ചേർക്കുന്നതോ ആകാം. 'സുദ്ഹാൻ അള്ളാ' (ദൈവത്തിന് മഹത്വമുണ്ടാകട്ടെ) 'അൽഹംദ് ലില്ലാഹ്'' (ദൈവത്തിന് സ്തുതിയായിരിക്കട്ടെ) എന്നിങ്ങനെയുള്ള ജപങ്ങളാണ് സാധാരണ ഉപയോഗിക്കുക. ദിക്റർ വാചികമോ, നിശബ്ദമായോ അനേക പ്രാവിശ്യം ഉരുവിട്ടതിന് ശേഷം വി. ഖുറാനിലെ മഹദ്വചനങ്ങളെപ്പററി ധ്യാനിക്കുന്നു. ഇങ്ങനെ പ്രാർത്ഥനകൾ നടത്തുന്നവരെ അള്ളാ സ്നേഹിക്കുകയും, അവനിലൂടെ പ്രവർത്തിക്കുകയും തുടർച്ചയായ സാധനകൊണ്ട് അവർ മാലാഖമാരെപ്പോലെ ആയിത്തീരുകയും അവരുടെ സമൂഹത്തിൽ ഉന്നതവും സംശുദ്ധവുമായ ധാർമ്മികതയുടെ വ്യാക്താക്കളായി, സമൂഹത്തിൽ ആദ്ധ്യമിക ശക്തി ഇവർ പകരുകയും ചെയ്യുമെന്ന് വി. ഖുറാനെ അടിസ്ഥാനപ്പെടുത്തി സൂഫി ഗുരുക്കന്മാർ പഠിപ്പിക്കുന്നു

ക്രൈസ്തവ പാരമ്പര്യത്തിലെ ദേഹം ദേഹി ആത്മാവ് എന്നിവയ്ക്ക് സമാന്തരമായത് സൂഫി

# അപ്പത്തിനപ്പുറം

അപ്പത്തിന്നപ്പുറത്തായ് മറെറാരു ലോകമുണ്ടോ?
അപ്പത്തിന്നപ്പുറത്തായ് മറെറാരു ജീവിതമോ?
അപ്പമാണെല്ലാവർക്കും ജീവിത ലക്ഷ്യസ്ഥാനം,
അപ്പത്തെ മാത്രം കണ്ടു യാത്ര നാം തിരിക്കുന്നു.
അപ്പമാണെന്നും ശക്തി ജീവിത പ്രയാണത്തിൽ
അപ്പമാണെന്നും യുക്തി ചിന്തതൻ സഞ്ചാരത്തിൽ
അപ്പത്തിനല്ലേ നമ്മൾ വേഷങ്ങൾ കെട്ടീടുക,
അപ്പത്തിനല്ലേ നമ്മൾ വേഷങ്ങളഴിക്കുക,
അപ്പത്തിനല്ലേ നമ്മൾ ചൂഷണം നടത്തുക,
അപ്പത്തിനൊപ്പമെത്തുമാനന്ദം മറെറാന്നില്ല:
അപ്പമാ ഭൗതിക, കർമ്മ കാണ്ഡത്തിൻ സാരം!
അപ്പമാ ശരണവും ചിന്തതൻ സങ്കേതവും.
അപ്പത്തിനൊപ്പം നമ്മളാശയം പകരുമ്പോൾ
അപ്പമായ്ത്തന്നെ വന്നു നിന്നീടും ജീവിതവും.
അപ്പത്തിനപ്പുറത്തെ ജീവിതം മിഥ്യയാക്കി,
അപ്പത്തിന്നപ്പുറത്തെ ജീവിതം മറയിട്ട്,
അപ്പത്തിനായി നമ്മൾ ജീവിതം നെയ്തീടുന്നു!
അപ്പത്തെ മാത്രം കാണ്മാൻ കണ്ണുകൾ തുറക്കുന്നു!

അപ്പത്തിന്നപ്പുറത്തെ ജീവിതം യാഥാർത്ഥ്യമോ?
അപ്പത്തിനപ്പുറത്തെ യാഥാർത്ഥ്യം കണ്ടിടുവാൻ
അപ്പത്തിന്നപ്പുറത്തായ് മനസ്സു വളരേണം,
അപ്പത്തിനപ്പുറത്തായ് കണ്ണുകളുയർത്തേണം.
അപ്പത്തിന്നപ്പുറത്തെ വചനം ശ്രവിക്കുമ്പോൾ,
അപ്പത്തിന്നപ്പുറത്തെ വഴിയും തുറന്നീടും.
അപ്പത്തിനപ്പുറത്തെ ചിന്തയ്ക്കുമപ്പുറത്ത്
അപ്പത്തിൻ ശബ്ദമെല്ലാ ദൈവത്തിൻ ശബ്ദമല്ലേ?
അപ്പമായ് നമ്മൾ കേൾക്കുമാത്മാവിൽ വചനവും,
അപ്പമായ് നമ്മൾ കാണും ആത്മാവിൻ പ്രകാശവും,
അപ്പത്തിനപ്പുറത്തെ ആത്മീയ ലോകത്തിലെ
അപ്പത്തിന്നപ്പുറത്തെ അത്ഭുത സന്ദേശത്തെ
അപ്പമായ് നമ്മൾ കണ്ട കാഴ്ചയിൽ ഉണ്മയില്ല;
അപ്പമായ് നമ്മൾ കണ്ട വേഴ്ചയിൽ വാഴ്ചയില്ല.
അപ്പവും നശിക്കുന്നു ആത്മാവോ ജീവിക്കുന്നു,
അപ്പവും മരിക്കേണം ആത്മാവിന്നപ്പമായി.

**വറുഗീസ് കിഴക്കേമുറി**

സത്തിലെ ഖൽബ്(ഹൃദയം) റൂഹ് (ചേതന) സിർ (ആത്മാവ്) എന്നിവയാണ്. ഖൽബ് ബുദ്ധിയുടെ ഇരിപ്പിടവും സർവ്വത്തിന്റെയും സത്തയുടെ സ്വാംശീകരണം സാധ്യമാക്കുന്ന അവയവമാണ്. ഹൃദയത്തിനും ആത്മാവിനും ഇടയിൽ സ്ഥിതി ചെയ്യുന്നതാണ് 'റൂഹ്' ഇതിന്റെ ധർമ്മം ദൈവത്തെ സ്നേഹിക്കുക എന്നതാണ്. സിർ, ദൈവികസംസർഗ്ഗത്തിനായി നിലകൊള്ളുന്നതിനാൽ മുഖ്യധർമ്മം ദൈവത്തെ ധ്യാനിക്കുക എന്നതാണ്. അതുകൊണ്ട് ദൈവനാമ സ്മരണയും ഓരോ വ്യക്തിയുടേയും ധർമ്മമായി കരുതുന്നു.

ദിക്ർ രണ്ടു വിധത്തിൽ നടത്തപ്പെടുന്നു. മനസാ സ്മരിക്കുന്നതാണ് ഒന്നാമത്തേത് (ദിക്ർ ഖാഫി) ഏകാന്ത സ്ഥാനങ്ങൾ തിരഞ്ഞെടുത്തു ശ്വാസഗതിയെ ക്രമീകരിച്ച് ഇവ നടത്തപ്പെടുന്നു. ഇവർ ചില പ്രത്യേക ജപമാലകളും ഉപയോഗിക്കുന്നു. ഓരോ വ്യക്തിക്കും പ്രത്യേകമായ മന്ത്രങ്ങൾ ഉണ്ട്. ഉച്ചത്തിൽ ഉരുവിടുന്ന (ദിക്റ് ജാലി) യാണ് രണ്ടാമത്തെ വിഭാഗം. ഇവർ കൂട്ടമായി, ചേർന്നുനിന്നോ അല്ലാതെയോ തലയും ഉടലും താളാത്മകമായി ചലിപ്പിച്ച് ഈ പ്രാർത്ഥനകൾ വാദ്യഉപകരണത്തിന്റെ സഹായത്തോടെ ഈണത്തിൽ ചൊല്ലുന്നു. സൂഫികളെ ഹർഷോന്മാദത്തിലേക്ക് ഇത് നയിക്കും. അട്ടഹസിച്ച് പ്രാർത്ഥിക്കുന്ന ഒരു വിഭാഗവും ചുററിക്കറങ്ങി നൃത്തംവയ്ക്കുന്ന മറെറാരു വിഭാഗവും ഉണ്ടായി

(ശേഷം 28–ാം പേജിൽ)

# ചെറിയമഠത്തിൽ മല്പാനച്ചന്റെ ജന്മശതാബ്ദി



മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയിലുള്ള ഇന്നത്തെ അഭിവന്ദ്യരായ രണ്ടു കാതോലിക്കാ ബാവാമാരുടെയും, ഇപ്പോഴത്തെ ബാവായെ വാഴിച്ച സീനിയർ മെത്രാപ്പോലീത്തായായ ഡോ. പീലിപ്പോസ് മാർ തെയോഫിലോസിന്റെയും മററും ഗുരുവായ വാഴൂർ ചെറിയമഠത്തിൽ സി. ജെ. സ്കറിയാ മല്പാന്റെ ജന്മശതാബ്ദി ആഘോഷ സമാപനവും തന്നാണ്ടത്തെ സ്മാരക പ്രഭാഷണവും ജീവചരിത്ര ഗ്രന്ഥ പ്രകാശനവും മെയ് രണ്ടാംവാരത്തിൽ വാഴൂരിൽ നടത്തുകയാണ്.

വൈദിക പാരമ്പര്യമുള്ള വാഴൂർ ചെറിയമഠത്തിൽ വലിയ യാക്കോബു കത്തനാരുടെ കനിഷ്ഠപുത്രനായി 1894 ജൂൺ 24–നു ജനിച്ച സി. ജെ. സ്കറിയ, കോട്ടയം എം. ഡി. ഹൈസ്കൂൾ, സി. എം. എസ്. കോളജ് സെറാമ്പൂർ കോളജ് എന്നിവടങ്ങളിൽ പഠനം പൂർത്തിയാക്കിയ ശേഷം പഴയസെമിനാരിയിൽ എത്തി മലങ്കര സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസിന്റെ ശിഷ്യനായി സുറിയാനി പഠിച്ചു. സുറിയാനിയിൽ അഗാധമായ പാണ്ഡിത്യം നേടിയ സ്കറിയായ്ക്കു 1914–ൽ ശെമ്മാശപട്ടവും അഞ്ചുകൊല്ലം കഴിഞ്ഞു വൈദികപട്ടവും സഭാഭാസുരൻതന്നെ നൽകി. താമസംവിനാ അദ്ദേഹം വൈദികസെമിനാരി മല്പാനായും തുടർന്നു സെമിനാരി പ്രിൻസിപ്പാലായും നിയമിക്കപ്പെട്ടു. ഇതിനിടയിൽ വട്ടശ്ശേരിൽ തിരുമേനിയുടെ സമർത്ഥനായ സെക്രട്ടറിയായും സേവനം അനുഷ്ഠിച്ചുവന്നു.

സിറിയൻ ഓർത്തഡോക്സു സഭയിലെ അബ്ദുള്ളാ പാത്രിയർക്കീസിന്റെ ആഗമനവും മലങ്കരയുടെ ലൗകികാധികാരാർജ്ജന മോഹവും മൂലം സഭാ അന്തരീക്ഷം കലങ്ങിമറിഞ്ഞ കാലഘട്ടമായിരുന്നു ഇത്. ആനപ്പാപ്പിയുടെ വധംമൂലം വൈദികസെമിനാരി കൊലക്കളമായി മാറി. ഭീതിയുടെയും അരക്ഷിതാവസ്ഥയുടെയും ഞെട്ടിക്കുന്ന നാളുകൾ.

സഭയുടെ ഭാവിക്കും സമാധാനത്തിനുംവേണ്ടി 1923-ൽ വട്ടശ്ശേരിൽ തിരുമേനി പ്രായാധിക്യത്തെ വകവയ്ക്കാതെ മർദീനിൽചെന്നു ഏലിയാസ് തൃതീയൻ പാത്രിയർക്കീസിനെ കാണാൻ തീരുമാനിച്ചു. സുറിയാനിയിലും ഇംഗ്ലീഷിലുമുള്ള മല്പാനച്ചന്റെ പിടിപാടുമൂലം അദ്ദേഹത്തെയും പൂതക്കുഴി എബ്രഹാം കത്തനാരേയും വട്ടശ്ശേരിൽ തിരുമേനി ശീമയ്ക്കു കൊണ്ടുപോയി. മല്പാനച്ചന്റെ സുറിയാ ഭാഷയിലുള്ള അവഗാഹവും സംഭാഷണചാതുരിയും പാത്രിയർക്കീസിനെയും അവിടെയുണ്ടായിരുന്ന മെത്രാപ്പോലീത്താമാരെയും ഹഠാദാകർഷിച്ചു. എങ്കിലും സമാധാന ചർച്ചകൾ വിജയിച്ചില്ല. പാത്രിയർക്കീസിന്റെയും മാർ യൂലിയോസിന്റെയുംമററും മർക്കടമുഷ്ടിമൂലമാണ് ചർച്ച തകർന്നത്. ഈ അവസരത്തിൽ മല്പാനച്ചൻ വിശുദ്ധനാടുകൾ സന്ദർശിക്കുകയും തിരിച്ചെത്തിയശേഷം ബ്രഹ്മവാർ മിഷൻ പ്രവർത്തനങ്ങളിൽ 1924–25 വർഷങ്ങളിൽ വ്യാപൃതനാകുകയും ചെയ്തു.

---

**കെ. വി. മാമ്മൻ**

---

പിന്നീടു മൂന്നുകൊല്ലം തിരുവനന്തപുരം പള്ളിയിൽ സഹവികാരിയായിരുന്നശേഷം 1928–32 കാലഘട്ടത്തിൽ വൈദികസെമിനാരി മല്പാനും പ്രിൻസിപ്പലുമായി. ഇതിനിടയിൽ വൈദികസെമിനാരി എം. ഡി. സെമിനാരിയിലേക്കു മാററിക്കഴിഞ്ഞിരുന്നു. സഭയിലെ വഴക്കുകൾമൂലം കുറച്ചു നാളത്തേക്കു നിന്നുപോയ സെമിനാരി 1937–ൽ വീണ്ടും പഴയസെമിനാരിയിൽ തുടർന്നപ്പോഴും മല്പാനച്ചൻ പ്രിൻസിപ്പാലായിരുന്നു. നേരത്തെ അദ്ദേഹത്തിന്റെ കീഴിൽ സുറിയാനി പഠിച്ച വി. കെ. മാത്യൂസും (പ: ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻബാവ) ഡീക്കൻ കെ. പീലിപ്പോസും (ഡോ. പീലിപ്പോസ് മാർ തെയോഫിലോസും) ഇതിനകം മല്പാനച്ചന്റെ സഹപ്രവർത്തകരുമായി. എം. ഡി.യിലേക്കു വീണ്ടും മാററിയ സെമിനാരിയിൽ കുറച്ചുനാൾ പഠിച്ച ഫാ. ഇ. മാത്യൂസും (പ. ബസേലിയോസ് മാത്യൂസ് ദ്വിതീയൻബാവ) മല്പാനച്ചന്റെ കീഴിൽ സുറിയാനി പഠിച്ചിട്ടുണ്ട്. മാങ്ങാനം സെന്റ് പീറേറഴ്സ് പള്ളിവികാരിയായിരുന്ന റവ. സി. എം. ജോൺ (പിന്നീടു ഡോ. യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്ത) കൊച്ചി ഇടവകയുടെ കാലംചെയ്ത യൂഹാനോൻ മാർ സേവേറിയോസ്, റീത്തിൽ ചേർന്ന മാർ സേവ

## ധ്യാനപംക്തി

(6–ാം പേജിൽനിന്നും തുടർച്ച)

1) മരണത്തോടുള്ള നമ്മുടെ മനോഭാവം മരണത്തെ നാം ഭയപ്പെടുകയല്ല, പ്രത്യുത കർത്താവ് വിളിക്കുന്ന ഘട്ടത്തിൽ സന്തോഷത്തോടു പോകുവാൻ ഒരുങ്ങുകയത്രെ വേണ്ടത്.

2) ദേശകാല പരിമിതികളെ തകർത്ത് നാം സാർവ്വലൗകികവും ഭാവിസ്പർശകവുമായി ചിന്തകളിലേയ്ക്കും പ്രവൃത്തികളിലേയ്ക്കും ഉയരണം.

3) നമ്മുടെ മാമോദീസായിൽ വാഗ്ദാനം ചെയ്തിരിക്കുന്ന പ്രകാരം നാം രൂപാന്തരപ്പെട്ട ജീവിതത്തിലേക്ക് വന്നുചേരണം.

## പുതു ഞായറാഴ്ചയ്ക്കുശേഷം രണ്ടാം ഞായറാഴ്ച–മെയ്–7

അപ്പൊ. 4: 8–21 (ശ്ളീഹാവായന)

വിപ്ളവാത്മകമായ ജീവിത ദൗത്യം

'നസ്രായനായ യേശുക്രിസ്തുവിന്റെ നാമത്തിൽതന്നെ ഇവൻ സൗഖ്യമുള്ളവനായി നിങ്ങളുടെ മുമ്പിൽ നിൽക്കുന്നു........മറ്റൊരുത്തനിലും രക്ഷയില്ല. രക്ഷിക്കപ്പെടുവാൻ ആകാശത്തിൻ കീഴിൽ മനുഷ്യരുടെ ഇടയിൽ നല്കപ്പെട്ട വേറൊരു നാമവും ഇല്ല. (വാ. 10–12)

യെരുശലേം ദേവാലയത്തിലെ സുന്ദരം എന്ന ഗോപുരത്തിൽവച്ച് ജന്മനാ മുടന്തനായ ഒരാളെ പത്രോസ് ശ്ളീഹാ സൗഖ്യമാക്കി. വെള്ളിയും പൊന്നും എനിക്കില്ല. എനിക്കുള്ളത് നിനക്ക് തരുന്നു. നസ്രായനായ യേശുക്രിസ്തുവിന്റെ നാമത്തിൽ നടക്കുക. എന്നിപ്രകാരം യേശുവിന്റെ നാമം ചൊല്ലി അവന് സൗഖ്യം പ്രദാനം ചെയ്തു. ജനമെല്ലാം വിസ്മയഭരിതരായി. അവരോട് യേശുവിനെപ്പറ്റി പത്രോസ് പ്രസംഗിച്ചു. യോഹന്നാനും കൂടെയുണ്ടായിരുന്നു. അനേകം ആളുകൾ സഭയിൽ ചേർന്നു. എന്നാൽ പുരോഹിതന്മാരും ദേവാലയത്തിലെ പടനായകനും സദൂക്യരും വിരുദ്ധപ്പെട്ട് പത്രോസിനേയും യോഹന്നാനേയും പിടിച്ചു രാത്രി മുഴുവൻ കാവലിലാക്കി. പിറ്റെ ദിവസം മഹാപുരോഹിതനായ ഹന്നാവും കയ്യഫാവും യഹൂദപ്രമാണികളും മൂപ്പൻമാരും ശാസ്ത്രിമാരും അവരെപ്പിടിച്ച് മദ്ധ്യത്തിൽ നിർത്തി. 'ഏതു ശക്തികൊ

റിയോസ് മുതലായവരും ഒട്ടധികം വൈദികപ്രമുഖരും മല്പാനച്ചന്റെ ശിഷ്യഗണത്തിൽപെടുന്നു. മലങ്കരസഭയെ സംബന്ധിച്ചിടത്തോളം യഹൂദമതത്തിലെ ഗമാലിയേലിനു തുല്യനായിരുന്നു മല്പാനച്ചൻ.

സെമിനാരിയിൽ സേവനം ചെയ്യുന്ന കാലഘട്ടത്തിലും അദ്ദേഹം കുമരകം സെന്റ്ജോൺസ് ഓർത്തഡോക്സ് പള്ളിവികാരിയായിരുന്നു പിന്നീട് മദ്രാസ്, വാഴൂർ, തിരുവനന്തപുരം പള്ളികളുടെ വികാരിയായും പ്രവർത്തിച്ചു.

ഇതിനെല്ലാം മുമ്പുതന്നെ മാങ്ങാനം എബനേസറിൽ പക്കോമിയോസ് ദയറാ സ്ഥാപിച്ച മല്പാനച്ചൻ എബനേസർ ഇടവകയ്ക്ക് ആധുനികരൂപം നൽകി. അവിടെയും കുറെവർഷം വികാരിയായും സുറിയാനി മല്പാനായും ഇരുന്നിട്ടുണ്ട്. അടുത്തകാലത്ത് എബനേസർപള്ളി പ്ളാറ്റിനം ജൂബിലി സ്മാരകമായി മുൻവികാരി ഫാ. ടി. ജി. സഖറിയായുടെ (ഇപ്പോൾ മാനേജർ, കാതോലിക്കേറ്റ് അരമന) നേതൃത്വത്തിൽ അത്യാധുനിക രീതിയിൽ പുതുക്കിപ്പണിതു. ഇതു മല്പാനച്ചന്റെ ഒരു സ്വപ്നസാക്ഷാൽക്കാരമാണെന്നു ചിന്തിക്കുന്നതിൽ തെററില്ലെന്നു തോന്നുന്നു. സഭാസമാധാന കൂടിയാലോചനകൾക്കായി 1934–ൽ ബസേലിയോസ് ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാബാവ, ഹോംസിലേക്കു പോയപ്പോൾ അദ്ദേഹത്തെ മല്പാൻ അനുഗമിച്ചു. വട്ടശ്ശേരിൽ തിരുമേനിയെപ്പോലെ പ്രഗല്ഭനല്ലെന്നു കരുതി കാതോലിക്കാബാവായെ തന്ത്രപരമായ നീക്കങ്ങളിലൂടെ സ്വാധീനിച്ചു മലങ്കരയ്ക്കു ദോഷം വരുത്തുന്ന വ്യവസ്ഥകൾ അടിച്ചേല്പിക്കാൻ നടത്തിയ ശ്രമങ്ങൾ തകർത്തത് സി. ജെ. സ്ക്കറിയാ മല്പാനായിരുന്നു.

ദൗത്യം പരാജയപ്പെട്ടു തിരിച്ചെത്തി മല്പാനച്ചൻ രചിച്ച 'യെരുശലേം യാത്ര' എന്ന പുസ്തകം ഒരു യാത്രാവിവരണം മാത്രമല്ല, സഭാചരിത്രത്തിലെ നിർണ്ണായക നിമിഷങ്ങളുടെ പ്രതിഫലനം കൂടിയാണ്.

തിരുവിതാംകൂർ, മദ്രാസ്, സെറാമ്പൂർ സർവകലാശാലകളിലെ സുറിയാനി ഭാഷാപരീക്ഷകനായും മററും സേവനം അനുഷ്ഠിച്ച സ്ക്കറിയാ മല്പാനെ രണ്ടുതവണ മെത്രാൻസ്ഥാനത്തേക്ക് തെരഞ്ഞെടുത്തു എങ്കിലും അരമനയും കാറും മററും അദ്ദേഹം നിരാകരിക്കുകയാണുണ്ടായത്. തിരുവനന്തപുരത്തു വികാരിയായിരിക്കവെ പെട്ടെന്നുണ്ടായ പക്ഷാഘാതംമൂലം 1952 മെയ് 11–ന് അദ്ദേഹം 58–ാം വയസ്സിൽ ദിവംഗതനായി. പിറേറദിവസം മൃതദേഹം വാഴൂർ സെന്റ്പീറേഴ്സ് പള്ളിയിലെ വൈദികരായിരുന്ന സ്വപിതാവിന്റെയും സഹോദരന്റെയും ഭൗതികാവശിഷ്ടങ്ങളോടൊപ്പം സംസ്ക്കരിച്ചു.

ആകാരസൗഷ്ഠവം, ഭാഷാപാണ്ഡിത്യം, കൃത്യനിഷ്ഠ, സത്യസന്ധത, വിനയം, മിതഭാഷണം, ഗ്രന്ഥപാരായണം മുതലായവയിൽ അച്ചൻ മററുള്ളവർക്കു എക്കാലവും മാതൃകതന്നെയാണ്. സഭയുടെ സ്വാതന്ത്ര്യസമരത്തിലെ പിന്നണി പ്രവർത്തകനും പിന്നീട് മുന്നണി സേനാനിയുമായിത്തീർന്ന സി. ജെ. സ്ക്കറിയാമല്പാൻ സഭയ്ക്കും വൈദികസെമിനാരിക്കും നൽകിയ സംഭാവനകൾ മറക്കാനോ മറയ്ക്കാനോ സാധിക്കുകയില്ല. അദ്ദേഹത്തിന്റെ സചിത്ര സമ്പൂർണ്ണ ജീവചരിത്രമായ ''ചെറിയമഠത്തിൽ സ്ക്കറിയാ മല്പാൻ — മലങ്കരസഭയുടെ ഗമാലിയേൽ'' രചിച്ചിരിക്കുന്നതു മലയാളമനോരമയുടെ മുൻ അസി. എഡിററായ കെ. വി. മാമ്മനാണ്. ★

ണ്ടോ ഏതു നാമത്തിലോ നിങ്ങൾ ഇത് ചെയ്തു എന്നു ചോദിച്ചു. പത്രോസ് ആകട്ടെ സധൈര്യം ക്രിസ്തുവിന്റെ അടിസ്ഥാനപ്രമാണങ്ങളെ അവരുടെ മുമ്പാകെ വിവരിച്ചു കേൾപ്പിച്ചു'. നസ്രായനായ യേശുക്രിസ്തുവിന്റെ നാമത്തിൽതന്നെ ഇവൻ സൗഖ്യമുള്ളവനായി. വീടു പണിയുന്നവരായ നിങ്ങൾ തള്ളിക്കളഞ്ഞിട്ടു കോണിന്റെ മൂലക്കല്ലായിത്തീർന്ന കല്ല് ഇവൻതന്നെ. മറ്റൊരുത്തനിലും രക്ഷയില്ല. നാം രക്ഷിക്കപ്പെടുവാൽ ആകാശത്തിൻ കീഴിൽ മനുഷ്യരുടെ ഇടയിൽ നൽകപ്പെട്ട വേറൊരു നാമമില്ല'.

സൗഖ്യം പ്രാപിച്ച മനുഷ്യൻ അവരോടുകൂടെ നിൽക്കുന്നതു കണ്ടുകൊണ്ട് യഹൂദന്മാർക്ക് എതിർ പറവാൻ വകയില്ലായിരുന്നു. എങ്കിലും യേശുവിന്റെ നാമത്തിൽ അശേഷം സംസാരിക്കരുത്, ഉപദേശിക്കുകയും അരുത് എന്ന് അവരോട് അവർ കല്പിച്ചു. മറുപടിയോ 'ദൈവത്തെക്കാൾ അധികം നിങ്ങളെ അനുസരിക്കുന്നതു ദൈവത്തിന്റെ മുമ്പാകെ ന്യായമോ' എന്നായിരുന്നു.

അന്ന് യേശുക്രിസ്തുവിനെപ്പററി വിശ്വസിക്കുന്നതിന് പ്രായോഗിക വൈഷമ്യമുണ്ടെങ്കിൽ ഇന്ന് താൻ ഏക രക്ഷകനാകുന്നുവെന്ന് വിശ്വസിക്കുന്നതിനുള്ള മാനസിക വൈഷമ്യങ്ങളുണ്ടത്രേ. ക്രിസ്തുവിൽ മാത്രമേ രക്ഷയുള്ളോ? ലോകത്തെ സൽപഥത്തിലേക്ക് കൊണ്ടുവരുന്നതിനുള്ള അതിശ്രേഷ്ഠമായൊരു സാന്മാർഗിക തത്വചിന്ത എന്നതിൽ കവിഞ്ഞ് ക്രിസ്തുമതത്തിന് എന്തെങ്കിലും സ്ഥാനമുണ്ടോ? മററു മതങ്ങളും ഇക്കാര്യത്തിനുവേണ്ടി തന്നെയല്ലേ നിലനിൽക്കുന്നത്? അക്രൈസ്തവരെങ്കിലും ഉന്നതമായ സേവനജീവിതം നയിച്ചിട്ടുള്ള ആളുകൾക്ക് രക്ഷയില്ലെന്ന് പറയുമോ? ഇപ്രകാരമുള്ള ചോദ്യങ്ങൾ പല ഭാഗങ്ങളിൽനിന്നും കേൾക്കുന്ന ഒരു കാലഘട്ടമാണിത്. ഈ പ്രശ്നം ക്രിസ്ത്യാനികളുടെ മനസിനെതന്നെയും വിഷമിപ്പിക്കുന്നുണ്ട്. തന്നിമിത്തം മതപരിവർത്തനത്തിന് ഒരുമ്പെടാതെ സേവനത്തെമാത്രം ആദർശമായി പരിഗണിച്ചുകൊണ്ട് പ്രവർത്തനം നടത്തുന്ന ക്രിസ്തീയ സമൂഹങ്ങളും വ്യക്തികളും നമ്മുടെ ചുററുപാടും ധാരാളമായി വളർന്നുവരുന്നുമുണ്ട്. ഈ ചോദ്യങ്ങൾക്കുള്ള ഉത്തരം രക്ഷ എന്ന വാക്കിന്റെ വ്യാഖ്യാനം അനുസരിച്ചിരിക്കും. സേവനം പരിത്രാണാധീനമാകയാൽ അതുതന്നെ രക്ഷയാകുന്നു.

പാപത്തിലാണ്ട് വികൃതജീവിതം നയിക്കുന്നവർ; ദാരിദ്രത്തിന്റെ കരാള ഹസ്തത്തിൽപ്പെട്ട് നട്ടം തിരിയുന്നവർ; മനോഭാരത്താൽ വിമ്മിട്ടപ്പെടുന്നവർ; ഇപ്രകാരം നാനാപ്രകാരേണയും അതിഭാരം അനുഭവിക്കുന്നവർക്കുവേണ്ട സഹായസഹകരണങ്ങൾ ചെയ്ത് അവരുടെ നിസഹായതയിൽ നിന്നുള്ള സമുദ്ധാരണം മാത്രമല്ല; രക്ഷിക്കപ്പെട്ടവരുടെ ഭാവി ജീവിതം സമാധാനപരവും ഭക്തിനിർഭരവുമാകത്തക്ക വിധത്തിൽ ക്രിസ്തുവുമായുള്ള സംസർഗത്തിൽ അവരെ കൊണ്ടുവരികയുംകൂടെയാകുന്നു. ഭാവി ജീവിതമെന്നു പറയുമ്പോൾ ഐഹികജീവിതം മാത്രമല്ല അവരുടെ മരണാനന്തര ജീവിതവും അതിൽ ഉൾക്കൊള്ളുന്നു. ഈ ജീവിതത്തിൽ അനുദിനം ക്രിസ്തുവിന്റെ ആളത്വത്തോട് സംസർഗം ചെയ്യുകയും തന്റെ നേതൃത്വം സ്വീകരിച്ചുകൊണ്ട് വളരുകയുമത്രേ ക്രിസ്തീയ ജീവിതത്തിന്റെ പ്രധാന ലക്ഷ്യം. ക്രിസ്തുവുമായിട്ടുളള ഈ ആത്മീയ സംസർഗ്ഗത്തിൽ വരുന്നതിനാകുന്നു പ: മാമോദീസാ ഞാൻ നിശ്ചയിച്ചിരിക്കുന്നത്. അതിനാൽ മാമോദീസാ കൂടാതെ അഥവാ ക്രിസ്ത്യാനിയായി തീരാതെ രക്ഷ സമ്പാദിക്കുമെന്നു പറയുവാൻ പ്രയാസം.

ക്രിസ്തുവിലല്ലാതെ മറെറാരുത്തനിലും രക്ഷയില്ല. ''നാം രക്ഷിക്കപ്പെടുവാൻ ആകാശത്തിന് കീഴിൽ മനുഷ്യരുടെ ഇടയിൽ നല്കപ്പെട്ട വേറൊരു നാമവും ഇല്ല''. എന്നിങ്ങനെ പത്രോസ് യഹൂദ പ്രമുഖൻമാരെ ഉത്ബോധിപ്പിച്ച സത്യം അന്നെന്നപോലെ ഇന്നും സുശക്തമായി നിലനിൽക്കുകതന്നെ ചെയ്യുന്നു. ഇതിൽനിന്നു വ്യതിചലിക്കുവാൻ യഹൂദന്മാർ ശിഷ്യന്മാരെ പീഡിപ്പിച്ചുപോലും നിർബ്ബന്ധിച്ചെങ്കിലും അങ്ങനെയുളള ഒരു വ്യതിയാനത്തിന് അവർ സന്നദ്ധരായിരുന്നില്ല. ''ദൈവത്തെക്കാൾ അധികം നിങ്ങളെ അനുസരിക്കുന്നത് ദൈവത്തിന്റെ മുമ്പാകെ ന്യായമോ എന്നു വിധിപ്പിൻ'' ഇതായിരുന്നു ശ്ലീഹന്മാർക്ക് കൊടുക്കുവാനുളള മറുപടി.

രക്ഷയ്ക്കുള്ള മാർഗമായി ക്രിസ്തുവല്ലാതെ യാതൊരു വ്യക്തിയും ഇതുവരെ അറിയപ്പെട്ടിട്ടില്ല. മററു യാതൊരു വ്യക്തിയും ഈ അവകാശത്തെ പുറപ്പെടുവിച്ചിട്ടുമില്ല.

## മെയ് 14 പുതുഞായറാഴ്ചയ്ക്കു ശേഷം മൂന്നാം ഞായർ

ഏവൻഗേലിയോൻ ലൂക്കോ 24:13–35

തിമിരം തിങ്ങിയ ഉയിർപ്പ് സ്മരണകൾ

എമ്മാവൂസിലേക്ക് പോകുന്ന ശിഷ്യർ തിമിരം തിങ്ങിയ ഉയിർപ്പ് സ്മരണകളുമായി നടക്കുമ്പോൾ, യേശു അവർക്ക് സത്യം വെളിപ്പെടുത്തുന്നു.

1) തങ്ങളുടെ ഗുരു ഉയിർത്തിട്ടും, ''അവർ വാടിയ മുഖത്തോടെ നിന്നു'' (ലൂക്കോ 24:17)

ഇന്നും ഉയിർപ്പിന്റെ സന്തോഷമോ, പ്രത്യാശയോ, ഉറപ്പോ ഇല്ലാതെ വാടിയ ക്രിസ്തീയ ജീവിതത്തിന്റെ പ്രതിനിധികളോ നാം എന്ന് സ്വയം പരിശോധിക്കണം.

2) ''ഞങ്ങളോടുകൂടെ പാർക്കുക; നേരം വൈകി അസ്തമിപ്പാറായല്ലോ'' (29–ാം വാക്യം)

ഗ്രാമത്തോട് അടുക്കുമ്പോൾ മുമ്പോട്ടു പോകുന്ന ഭാവം കാണിച്ച യേശുവിനോട് ആ ശിഷ്യന്മാർ പറഞ്ഞ വാക്യങ്ങൾ, ക്രിസ്തീയ ജീവിതത്തിലെയും വലിയ വെല്ലുവിളിയാണ്. അന്തരീക്ഷം അനുകൂലമല്ലെങ്കിലും കൂടെ പാർക്കു

# പ. സുന്നഹദോസ് അമേരിക്കൻ ഭദ്രാസന പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടെത്തി

ഏതാനും വർഷങ്ങളായി അമേരിക്ക ഭദ്രാസനത്തിൽ ഉണ്ടായിട്ടുള്ള പ്രശ്നങ്ങൾക്ക് പ. സുന്നഹദോസ് പരിഹാരം കണ്ടെത്തി. ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായെ അമേരിക്ക ഭദ്രാസനത്തിലെ സീനിയർ മെത്രാപ്പോലീത്താ ആയി നിയമിക്കണമെന്നും ബർന്നബാസ് മെത്രാപ്പോലീത്താ തൽസ്ഥാനത്ത് തുടരണമെന്നും തീരുമാനിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുടെ 1995-ലെ ഫെബ്രുവരി സുന്നഹദോസ് ആണ് ഈ തീരുമാനം എടുത്തത്. ഫെബ്രുവരി മാസം 21-ാം തീയതി രാവിലെ 9. 30-ന് ആരംഭിച്ചു സുന്നഹദോസ് 25-ാം തീയതി ഉച്ചയ്ക്ക് 1.15 ന് അവസാനിച്ചു. സുന്നഹദോസിൽ പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ അദ്ധ്യക്ഷം വഹിച്ചു. ഡൽഹി മെത്രാസനത്തിലെ തിരുമേനിമാർ ഒഴികെ മൊത്തം 20 തിരുമേനിമാർ പ. സുന്നഹദോസിൽ സംബന്ധിച്ചിരുന്നു.

അഭി; മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ നാലു ദിവസവും അഞ്ചാം ദിവസം ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയും ധ്യാനം നയിച്ചു.

ബി. ഷെഡ്യൂളിൽപ്പെട്ട് സംഘടനകളുടെയും പ്രസ്ഥാനങ്ങളുടെയും സ്ഥാപനങ്ങളുടെയും 1995–96–ലെ വാർഷിക ബജററ് പാസാക്കി.

കഴിഞ്ഞ 15 വർഷമായി അമേരിക്കൻ മെത്രാസനത്തിൽ നിലവിലിരുന്ന എല്ലാ പ്രതിസന്ധികൾക്കും ഭിന്നതകൾക്കും ശാശ്വതമായ ഒരു പരിഹാരം അമേരിക്കയിലുള്ള അഭി. തോമസ് മാർ മക്കാറിയോസ് തിരുമേനിയും, അഭി. മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയും സമ്മതിച്ച് പ. സുന്നഹദോസിൻെറ ഏകാഭിപ്രായമായി ഒരു തീരുമാനം എടുത്തു. അതനുസരച്ച് ഏപ്രിൽ മാസം 27-നു മുമ്പ് മാർ മക്കാറിയോസ് തിരുമേനിയും, മാർ ബർന്നബാസ് തിരുമേനിയും ചേർന്ന് അമേരിക്കയിലുള്ള പള്ളികൾ സന്ദർശിച്ചും, സംയുക്ത ഇടയലേഖനങ്ങൾ പുറപ്പെടുവിച്ചും നിലവിലുള്ള കേസുകളും ഭിന്നതകളും അവസാനിപ്പിക്കും.

'അമേരിക്കാ മെത്രാസനത്തിലെ സീനിയർ മെത്രാപ്പോലീത്താ ആയി തോമസ് മാർ മക്കാറിയോസ് തിരുമേനിയെ നിയമിക്കുന്നതാണ്. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ അമേരിക്കാ മെത്രാസനത്തിൻെറ മെത്രാപ്പോലീത്താ ആയി തുടരുന്നതും മെത്രാസന ഭരണം അദ്ദേഹം മാത്രം നിർവ്വഹിക്കുന്നതും ആയിരിക്കും. പള്ളികൾ സന്ദർശിക്കുന്നതിനും അവിടെ കൂദാശകളും മററ് ആത്മീയാവശ്യങ്ങളും നടത്തുന്നതിനും ഭദ്രാസന പൊതുയോഗത്തിൽ ആദ്ധ്യക്ഷം വഹിക്കുന്നതിനും പൊതുയോഗം ബർന്നബാസ് തിരുമേനിയും ഒന്നിച്ചു വിളിച്ചുകൂട്ടുന്നതിനും സീനിയർ മെത്രാപ്പോലീത്തായിക്ക് അവകാശം ഉണ്ടായിരിക്കും.

ഭവനദാന പദ്ധതിയുടെയും സമൂഹവിവാഹ പദ്ധതിയുടെയും റിപ്പോർട്ടുകൾ സുന്നഹദോസ് അംഗീകരിച്ചു. ഭവനസഹായ പദ്ധതി അനുസരിച്ച് 704 വീടുകൾക്ക് കേന്ദ്രവിഹിതമായി 2816000 രൂപായും, സമൂഹവിവാഹ പദ്ധതി അനുസരിച്ച് 156 വിവാഹങ്ങൾക്ക് 2264500 രൂപായും നൽകി.

വർദ്ധിച്ചുവരുന്ന പ്രൊട്ടസ്ററൻറ് കത്തോലിക്കാ കരിസ്മാററിക് പ്രസ്ഥാനങ്ങൾ ഓർത്തഡോക്സ് സഭയുടെ വിശ്വാസങ്ങൾക്കും പാരമ്പര്യങ്ങൾക്കും എതിരായതിനാൽ ആ യോഗങ്ങളിൽ സഭാംഗങ്ങളോ വൈദികരോ സംബന്ധിക്കുന്നത് ഉത്തമമല്ലെന്നും, അതിൽനിന്ന് സഭാംഗങ്ങളെ സത്യമാർഗത്തിലേക്ക് നയിക്കുവാൻ ആവശ്യമായ നേതൃത്വം കൊടുക്കുവാൻ വൈദികരെ പ്രത്യേകം പരിശീലിപ്പിക്കണമെന്നും പ. എപ്പിസ്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചു. അതിനാവശ്യമായ ലഘുലേഖനങ്ങളും പുസ്തകങ്ങളും പ്രിൻറ് ചെയ്ത് ഇടവകകളിൽ എത്തിക്കുക. സ്ററഡി ക്ളാസുകളും സെമിനാറുകളും സംഘടിപ്പിക്കുക മുതലായ കാര്യങ്ങൾക്ക് ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയെ

---

വാൻ രക്ഷകനെ ക്ഷണിക്കുന്ന വ്യക്തികളും, കുടുംബങ്ങളും, സമൂഹങ്ങളുമായിരിക്കണം നാം.

3) വചനം പഠിക്കുമ്പോൾ ഹൃദയം കത്തുന്ന അനുഭവം (32-ാം വാക്യം)

തങ്ങളുടെ സഹയാത്രികൻ വചനം വ്യാഖ്യാനിക്കുമ്പോൾ, ശിഷ്യർക്ക് ഹൃദയാന്തരളത്തിൽ കത്തുന്ന അനുഭവമുണ്ടായി. ദൈവവചനം പഠിക്കുന്നവർക്ക് ഉണ്ടാകേണ്ട അനുഭവമാണ് ഇത്. ആ അനുഭവം പൂർത്തീകരിക്കപ്പെടുന്നത്. "അപ്പം എടുത്ത് അനുഗ്രഹിച്ച് നുറുക്കുന്നതിൻെറ" (30-ാം വാക്യം) പശ്ചാത്തലത്തിലാണെന്നും ഓർക്കണം.



ചുമതലപ്പെടുത്തി. ഇവയ്ക്കെല്ലാം ഉപയുക്തമാകത്തക്കവിധം ഭദ്രാസന ചുമതലയിൽ ഇടവകകൾതോറും ഇന്റേണൽ മിഷൻ പ്രവർത്തനങ്ങൾ സംഘടിപ്പിക്കുവാനും യോഗം തീരുമാനിച്ചു.

കേരളത്തിന് പുറത്ത് സഭാശുശ്രൂഷകളും സേവനങ്ങളും നടത്തുവാൻ കഴിവുള്ള വൈദികരേയും, മിഷൻ പ്രവർത്തകരേയും വാർത്തെടുക്കുവാൻ വേണ്ടി ഭിലായിൽ സെമിനാരി കോഴ്സു നടത്തുന്നതിന് തീരുമാനിച്ചു. പ്രസ്തുത സെമിനാരി കോട്ടയം തിയോളജിക്കൽ സെമിനാരിയുടെ ഭാഗമായും സെമിനാരിയുടെ ഒരു ഫാക്കൽറ്റി അദ്ധ്യാപകനെ എങ്കിലും അവിടേക്ക് അയയ്ക്കുന്നതിനും അഭിപ്രായമുണ്ടായി. അഭി: സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ ചുമതലയിലായിരിക്കും സെമിനാരി നടത്തുക.

കേരളത്തിനു പുറത്ത് വടക്കേ ഇന്ത്യയിലും തെക്കേ ഇന്ത്യയിലുമുള്ള ആളുകളുടെ ഇടയിൽ സഭാ ശുശ്രൂഷകളും സേവനങ്ങളും വളരെ ആവശ്യമാണെന്ന് യോഗം അഭിപ്രായപ്പെട്ടു. അതിനായി വടക്കേഇന്ത്യയിലെ സാധുക്കളായ ആളുകളുടെ വിദ്യാഭ്യാസത്തിനും, ആരോഗ്യസംരക്ഷണത്തിനുമായി ബാലവാടികൾ, സ്കൂളുകൾ, ആരോഗ്യ സംരക്ഷണ കേന്ദ്രങ്ങൾ ഇവ സ്ഥാപിക്കുന്നതിനും തമിഴ്നാട്ടിലുള്ള തിരുനൽവേലി, ചെങ്കോട്ട എന്നീ സ്ഥലങ്ങൾ തിരുവനന്തപുരം ഭദ്രാസനത്തോടു ചേർത്ത് മിഷൻ പ്രവർത്തനങ്ങൾ നടത്തുന്നതിനും സുന്നഹദോസ് തീരുമാനിച്ചു.

സഭയുടെ പേരിൽ പുതുതായി ആരംഭിക്കുന്നതും ആരംഭിച്ചിട്ടുള്ളതുമായി എല്ലാ സ്ഥാപനങ്ങളിലും ഉണ്ടായിരിക്കേണ്ട നടപടിക്രമങ്ങൾ തീരുമാനിക്കുകയുണ്ടായി. അവയുടെ ഭരണഘടനയ്ക്കും, ഭരണസമിതിക്കും കേന്ദ്രത്തിൽനിന്നും അംഗീകാരം വാങ്ങിയിരിക്കേണ്ടതാണ്.

'മലങ്കര ഓർത്തഡോക്സ് മദ്യവർജ്ജന ധാർമ്മിക സമിതിയുടെ കേന്ദ്രസമിതിയും എക്സിക്യൂട്ടീവ് കമ്മററിയും പുനഃസംഘടിപ്പിച്ചു.

പരുമല പള്ളിയിലെത്തുന്ന തീർത്ഥാടകരുടെ സൗകര്യം വർദ്ധിപ്പിക്കുകയും അവർക്ക് ആവശ്യമായ നേതൃത്വവും കൗൺസിലിംഗും നൽകുന്നതിനും വേണ്ട സൗകര്യം വർദ്ധിപ്പിക്കുന്നതിനും തീരുമാനിച്ചു. അവിടെ ഓരോ മാസവും വെള്ളിയാഴ്ച ആരാധനകളിലും ധ്യാനത്തിലും യഥാക്രമം മാർ അത്താനാസിയോസ്, മാർ പക്കോമിയോസ്, മാർ ഒസ്താത്തിയോസ്, മാർ സേവേറിയോസ് എന്നീ തിരുമേനിമാർ സംബന്ധിക്കുന്നതാണ്.

സഭയിലെ ആത്മീയ പ്രസ്ഥാനങ്ങളുടെ പ്രസിഡണ്ടുമാരുടെ കാലാവധി 3 വർഷം എന്നത് അഞ്ചു വർഷമായി വർദ്ധിപ്പിച്ചു. സ്ത്രീ സമാജം, ബാലികാസമാജം ഇവയുടെ പ്രസിഡണ്ടായി മാർ പക്കോമിയോസ് തിരുമേനിയെ നിയമിച്ചു.

എം. ഓ. സി. പബ്ളിക്കേഷൻസ്, ദിവ്യബോധനം, സെ. തോമസ് വാലി സൊസൈററി, അട്ടപ്പാടി സൊസൈററി ഓഫ് ദി മിഷനറീസ് ഓഫ് സെ. തോമസ് മലബാർ ഭദ്രാസനം, സെ. ജോർജ്ജ് മിഷൻ ട്രസ്ററ് എന്നിവകളുടെ ഭരണഘടന അംഗീകരിച്ചു. ഇററാർസിയിലെ ബാലികാമന്ദിരത്തിന്റെ ഭരണഘടന അംഗീകരിക്കുകയും, ഫാ. എബ്രഹാം ഉമ്മൻ നാഗപ്പൂർ, വെ. റവ. പി. എം. തോമസ് റമ്പാൻ, വി. സി. ഫിലിപ്പ് ഭോപ്പാൽ എന്നിവരെ കമ്മററി അംഗങ്ങളായി സുന്നഹദോസ് നോമിനേററ് ചെയ്യുകയും ചെയ്തു.

കാതോലിക്കേററ് ആൻഡ് എം.ഡി. കോർപ്പറേററ് മാനേജ്മെൻറ് സ്കൂളിന്റെ ഇപ്പോൾ നിലവിലിരിക്കുന്ന അഡ്വൈസറി ബോർഡിന് പകരം എല്ലാ പ്രവർത്തനങ്ങളെയും നിയന്ത്രിക്കുവാനും കാര്യക്ഷമമാക്കുവാനുമായി ഒരു ഗവേർണിംഗ് ബോർഡിന്റെ ഭരണഘടന കെ. ഇ. ആറിനു വിധേയമായി അംഗീകരിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുടെ ആരാധനാസൗകുമാരത്തിലും വിശ്വാസത്തിലും ആകൃഷ്ടനായി കുറെ നാളുകളായി വൈദികസെമിനാരിയിൽ താമസിച്ചുവരികയായിരുന്ന ആന്ധ്രാക്കാരൻ ഫാ. ജോണിനെയും അദ്ദേഹത്തിന്റെ കൂടെയുള്ളവരെയും സഭയോടു ചേർത്ത് ഒരു ഇടവകയായി കൊണ്ടുപോകുവാൻ മദ്രാസ് മെത്രാസനാധിപൻ സഖറിയാസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ ചുമതലപ്പെടുത്തി.

പള്ളികളിൽ ആരാധനാസമയത്ത് മ്യൂസിക്കൽ ഇൻസ്ട്രമെൻറ്സ് ഉപയോഗിച്ചുള്ള ക്വയർ ഗ്രൂപ്പുകൾ, ആരാധനയുടെ ഭക്തിയും, സൗന്ദര്യവും നഷ്ടപ്പെടുത്തുന്നതിനാൽ, അതു പാടില്ലെന്നും എന്നാൽ ക്വയറിൽ ഓർഗൻ / ഹാർമ്മോണിയം മാത്രം ശ്രുതി കൊടുക്കുവാൻ ഉപയോഗിച്ച് ആരാധന എല്ലാവരേയും പങ്കെടുപ്പിക്കത്തക്കവണ്ണമുള്ള ഗാനങ്ങളും ട്യൂണും ഉപയോഗിക്കാം എന്നും തീരുമാനിച്ചു. ★

മദ്ധ്യസ്ഥതയാലുള്ള
ഉപകാരസ്മരണയ്ക്ക്



ഒരു വിശ്വാസി, കൊല്ലകടവ്.



ഓമന ആൻഡ്രൂസ്, രാജ്കോട്.

## ചേന്നങ്കരി സെ. തോമസ് ഓർത്തഡോക്സ് പള്ളി

(10–ാം പേജിൽനിന്നും തുടർച്ച)

വിധേയമാകും (എല്ലാം വെള്ളത്താൽ നശിക്കുമ്പോഴും ഇവരുടെ ജീവൻമാത്രം വെള്ളത്താൽ നശിക്കുകയില്ല. കുട്ടനാട്ടുകാർ വെള്ളത്തിൽ മുങ്ങിച്ചാകാറില്ല, താണുപോകില്ല) പള്ളിയുടെ പരിതാപകരമായ അവസ്ഥ പരിഹരിക്കേണ്ടത് അത്യാവശ്യമാണ്. അത് നശിച്ചുപോകാൻ ഇടയാകരുത്. 75 വർഷം മുമ്പു സ്ഥാപിതമായ ഇപ്പോഴുള്ള ദേവാലയത്തിന്റെ അററകുററപ്പണികൾ ഇതേവരെയും നടത്തിയിട്ടില്ല. പ്ളാററിനംജൂബിലി ആരും അറിയാതെ കടന്നുപോയത് സാമ്പത്തിക പരാധീനത ഒന്നുകൊണ്ടു മാത്രമാണ് — അതിൽ അതിയായ ഖേദമുണ്ട്. മദ്ബഹായിലെ അവസ്ഥ പോലും വേദനയുളവാക്കുന്ന തരത്തിലുള്ളതാണ്. തെക്കുവശവും വടക്കുവശവും വാരിക്കുഴികൾക്കു സമാനമായി രണ്ടു ഗർത്തങ്ങളാൽ ഒരുമാതിരി വികൃതമായിരിക്കുന്നു. ഭിത്തികളെല്ലാം പൊട്ടിപ്പൊളിഞ്ഞിട്ടുണ്ട്. പുനർനിർമ്മാണത്തിനായി ഭീമമായ തുക കണ്ടെത്തണം. മൂന്നുനാലു കെട്ടിടങ്ങൾ പള്ളിക്ക് ഉണ്ട്. എല്ലാം വളരെ ദയനീയമായ അവസ്ഥയിൽ കാണപ്പെടുന്നു. ഉടനെ ആവശ്യമായ നിർമ്മാണപ്രവർത്തനങ്ങൾ ചെയ്യാതിരുന്നാൽ ഭീമമായ നഷ്ടം നേരിടും. കുട്ടനാട്ടിലെ പാവങ്ങളോട് പറഞ്ഞിട്ട് വലിയ പ്രയോജനമൊന്നുമില്ല. പള്ളിയുടെ ദൈനംദിനമുള്ളതായ കാര്യങ്ങൾ നിർവ്വഹിക്കുന്നതിന് ബുദ്ധിമുട്ടുമ്പോൾ പുനരുദ്ധാരണ പ്രവർത്തനങ്ങളുടെ കാര്യം എങ്ങനെയാണ് നടത്തുക? എന്തായാലും ഈ ലോവർ കുട്ടനാട്ടിൽ സ്ഥാപിക്കപ്പെട്ടതും ഉദ്വേഗജനകമായ ഒരു ചരിത്രമുള്ളതുമായ ഈ ദേവാലയം മലങ്കരയിലെ ഒരു അത്ഭുതമായി നിലകൊള്ളുമ്പോൾ ഇത് നിലംപൊത്താൻ നാം അനുവദിക്കരുത്. ഈ ദേവാലയം പുതുക്കിപ്പണിത് മനോഹരമാക്കേണ്ടത് നമ്മുടെ കർത്തവ്യമാണ്. ഏകദേശം, കുറഞ്ഞത് ഏഴുലക്ഷം രൂപായെങ്കിലും ഇതിന്റെ പുനർനിർമ്മാണത്തിനായി പ്രതീക്ഷിക്കുന്നു. വിശ്വാസികളും സന്മനസ്സുള്ളവരും സഭാസ്നേഹികളുമായവരിൽനിന്ന് സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുകകൂടി ചെയ്യുന്നു. മലങ്കരയുടെ പാവപ്പെട്ട, നിഷ്ക്കളങ്കരായ കുഞ്ഞാടുകൾ കുട്ടനാടിന്റെ ഈ കൊച്ചുകോണിൽ റോമാക്കാരുടെ ഒററപ്പെടുത്തലിലും ചെന്നായ്ക്കളുടെ ആക്രമണത്തിലും കഴിയുമ്പോൾ അവർ ഇനിയും അവഹേളനാപാത്രവും, നിന്ദിതരും ചെന്നായ്ക്കൾക്ക് ഇരകളും ആകരുത്.— ''നാം എഴുന്നേററ് പണിയുക'' എന്ന് പ്രവാചകനെപ്പോലെ പ്രഖ്യാപിച്ചുകൊണ്ട് 'ഇടിഞ്ഞു പൊളിയുന്ന' ചേന്നങ്കരി ദേവാലയത്തിന്റെ മതിലുകൾ വീണ്ടും പണിയേണ്ടിയിരിക്കുന്നു. 'കടന്നുപോകുന്ന ഏവരുമേ" നിങ്ങൾക്ക് വേദന തോന്നുന്നുവോ—ഈ പള്ളിയുടെ ചരിത്രത്തെപ്പററി കൂടുതൽ അറിവുള്ളവർ അറിയിക്കണമെ.

വികാരി, സെ. തോമസ് ഓർത്തഡോക്സ് പള്ളി,
ചേന്നങ്കരി പി. ഒ., ആലപ്പുഴ ജില്ല.

## സമ്പൂർണ്ണ സമർപ്പണം (കീഴടങ്ങൽ)

(12–ാം പേജിൽനിന്നും തുടർച്ച)

കാരൻ, അശ്രദ്ധയോടെ പ്രവർത്തിക്കുന്ന ഡോക്ടറേക്കാൾ ബഹുമാന്യനാണ്.

'നന്ന് നല്ലവനും വിശ്വസ്തനുമായ ദാസനേ, നീ അല്പത്തിൽ വിശ്വസ്തനായിരുന്നു. ഞാൻ നിന്നെ അധികത്തിന് വിചാരകനാക്കും. നിന്റെ യജമാനന്റെ സന്തോഷത്തിലേക്ക് പ്രവേശിക്ക'' (വി. മത്താ 25:21) എന്നു സന്തോഷകരമായ ശബ്ദം കേൾക്കുന്നതിനായി നാം പ്രവർത്തിക്കേണ്ടിയിരിക്കുന്നു. ദൈവത്തിന് മഹത്വവും മനുഷ്യർക്ക് നന്മയും പരമാവധി ലഭിക്കുന്നതിനു വേണ്ടി നമ്മെ സമ്പൂർണ്ണമായി സമർപ്പിച്ചുകൊണ്ടിരിക്കാം.



## ഭദ്രാസന വിഭജനവും ആദ്യകാല പള്ളികളും

(13–ാം പേജിൽനിന്നും തുടർച്ച)

ഇരുപത്തിയൊന്നും പള്ളികളുടെ ഭരണമാണ് ലഭിച്ചത്.

മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് തിരുമേനിക്ക് കൊല്ലം ഭദ്രാസനം ഏല്പിച്ചുകൊണ്ട് 1877 മെയ് അവസാനം പാത്രിയർക്കീസ് ബാവാ കല്പന നല്കി. 1865 ഏപ്രിൽ 30–ാംതീയതി ഞായറാഴ്ച ആമിദിൽ (ഡയാർ ബക്കീർ) വച്ച് പുലിക്കോട്ടിൽ തിരുമേനി മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടപ്പോൾതന്നെ സ്താത്തിക്കോൻ ലഭിച്ചിരുന്നതുകൊണ്ടും അദ്ദേഹം മലങ്കര മെത്രാപ്പോലീത്താ ആയിരുന്നതുകൊണ്ടുമാണ് കല്പനമാത്രം കൊടുത്തത്. മുപ്പതിലധികം പള്ളികളാണ് കൊല്ലം ഭദ്രാസനത്തിൽ ഉൾപ്പെടുത്തിയിരുന്നത്. കോട്ടയം പഴയസെമിനാരിയുടെ ചുമതലയും അദ്ദേഹത്തിനായിരുന്നു.

ആറു ഭദ്രാസനങ്ങളിൽ (കൊച്ചി ഒഴികെ) തിരുവിതാംകൂർ സംസ്ഥാനത്തിലെ പള്ളികളാണ് ഉൾപ്പെടുത്തിയിരുന്നത്. കൊച്ചി ഭദ്രാസനത്തിൽ ബ്രിട്ടീഷ് സംസ്ഥാനത്തിലെയും (ബ്രിട്ടീഷ് കൊച്ചി) കൊച്ചി സംസ്ഥാനത്തിലെയും പള്ളികൾ ഉൾപ്പെടുത്തി. കൊച്ചിക്കോട്ട മാർ പത്രോസ് പാലശ്ശേരി, പാലശ്ശേരി പുത്തൻ, തൊഴൂർ എന്നീ നാലു പള്ളികൾ ബ്രിട്ടീഷ് സംസ്ഥാനത്തിലേതായിരുന്നു.

അടുത്ത ലക്കത്തിൽ

**ഓരോ ഭദ്രാസനത്തിലും ഉൾപ്പെട്ട പള്ളികൾ**

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

| പാഠം 55 | പാഠം 60 |
|---|---|
| 1 & 2 തെസ്സലോനിക്യർ<br>വിജയിയുടെ പേരും വിലാസവും<br>പേര്: സാറാമ്മ തോമസ്<br>വിലാസം: Flat No.6, Daze Co-op. House Soiet, Chincholi, Malad, Bombay.<br>ഭദ്രാസനം: ബോംബെ<br>രജി. നമ്പർ 3799 | 2 പത്രോസ്<br>പ്രവേശന ഫാറം<br>പേര്:<br>വിലാസം:<br>ഭദ്രാസനം:<br>രജി: നമ്പർ:<br>ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശന ഫാറം അയയ്ക്കേണ്ട. |

## പാഠം 55 (1, 2 തെസ്സലോനിക്യർ)

### ഉത്തരം

1. ദൈവത്തിന് കൊള്ളാകുന്നവരായി തെളിയുക — 1 തെസ്സ 2:4
2. ദൈവത്തെ പ്രസാദിപ്പിക്കുക — ,,
3. മുഖസ്തുതി–ദ്രവ്യാഗ്രഹത്തിന്റെ ഉപായം — 1 തെസ്സ 2:5
4. പവിത്രത–നീതി, അനിന്ദ്യത — ,, 2:10
5. ദൈവത്തിന് യോഗ്യമായി നടക്കേണം — ,, 2:11
6. പ്രബോധനം, ഉൽസാഹിപ്പിക്കൽ, സാക്ഷ്യംപറച്ചിൽ — ,, 2:12
7. ക്രിസ്ത്യാനികൾ — ,, 3:3
8. സ്നേഹം വർദ്ധിപ്പിക്കുക, ഹൃദയങ്ങളെ സ്ഥിരപ്പെടുത്തുക — ,, 3:12-13
9. ദൈവപ്രസാദം ലഭിപ്പാൻ തക്കവണ്ണം — ,, 4:1
10. വിശുദ്ധീകരണത്തിലും മാനത്തിലും താന്താന്റെ പാത്രം തേടിക്കൊണ്ട് — ,, 4:5
11. പുറത്തുള്ളവരോട് — ,, 4:11
12. ആത്മാവും പ്രാണനും ദേഹവും — ,, 5:23
13. പീഡിപ്പിക്കുന്നവർക്കു പീഡയും പീഡ അനുഭവിക്കുന്നവർക്ക് ആശ്വാസവും — 2 തെസ്സ 1:8
14. സൽഗുണത്തിലുള്ള താൽപ്പര്യവും വിശ്വാസത്തിന്റെ പ്രവർത്തിയും ശക്തിയോടെ പൂർണ്ണമാക്കുക — ,, 1:12
15. വിശ്വാസ ത്യാഗവും അധർമ്മമൂർത്തിയുടെ പ്രത്യക്ഷതയും — ,, 2:3
16. സത്യത്തെ സ്നേഹിക്കണം — ,, 2:10
17. ആത്മാവിന്റെ വിശുദ്ധീകരണവും സത്യത്തിന്റെ വിശ്വാസവും — ,, 2:13
18. നിത്യാശ്വാസവും നല്ല പ്രത്യാശയും — ,, 2:16
19. പ്രാപിച്ച പ്രമാണം വിട്ട് ക്രമംകെട്ടു നടക്കുന്ന ഏതു സഹോദരനോടും അകന്നുകൊള്ളണം — ,, 3:6
20. ഒട്ടും വേലചെയ്യാതെ പരകാര്യം നോക്കി ശ്രദ്ധകെട്ടു നടക്കുന്നവരോട് — 3:11

## പാഠം 61

### 1, 2, 3 യോഹന്നാൻ, യൂദാ

1. കൂട്ടായ്മ ആരോടാണുള്ളത്
2. കൂട്ടായ്മയ്ക്കായി എന്തുചെയ്യണം
3. നീതിമാനായ കാര്യസ്ഥൻ ആര്

## പ്രാർത്ഥന: വിവിധ മതപാരമ്പര്യങ്ങളിൽ

രുന്നു. ഇവരുടെ ഇടയിൽ ധാരാളം ദുരാചാരങ്ങൾ പിൽക്കാലത്ത് കടന്നുകൂടി. ചുററിക്കറങ്ങി മുൻകൂട്ടിയിരിക്കുന്ന കത്തികളുടേയും സർപ്പങ്ങളുടേയും മേൽവീഴുന്നു. വസ്ത്രങ്ങൾ വലിച്ചു കീറുന്ന ചില്ലുകഷണങ്ങൾ വിഴുങ്ങുക തുടങ്ങിയ അനേകം ദുരാചാരങ്ങളാൽ സൂഫിസം തന്നെ അധഃപതിക്കുവാൻ കാരണമായി. ☆

4. ബാല്യക്കാർക്കു കൊടുത്തിരിക്കുന്ന മൂന്ന് വിശേഷണങ്ങൾ
5. ലോകത്തിൽനിന്നുത്ഭവിക്കുന്ന മൂന്നുവിധ പാപങ്ങൾ
6. പാപംചെയ്യാതിരിപ്പാൻ എന്തുചെയ്യണം.
7. ആദിമുതൽ കേട്ട ദൂതെന്ത്
8. മുട്ടുള്ളവരെ സഹായിക്കുന്നവനാര്
9. ആത്മാക്കളെ എങ്ങനെ ശോധന ചെയ്യണം
10. തികഞ്ഞ സ്നേഹം ഭയത്തെ പുറത്താക്കുന്നു. കാരണം
11. സാക്ഷ്യം പറയുന്ന മൂവർ
12. രണ്ടുരീതിയിലുള്ള പാപങ്ങൾ ഏവ
13. കുശലംപറയുവാൻ അർഹതയില്ലാത്തവരാര്
14. മാന്യനായകിയാർക്കും മക്കൾക്കുമായി എഴുതിയ ലേഖനം
15. പേരുപേരായി വന്ദനം ചെയ്യുന്നവനാര്
16. വ്യക്തിക്കെഴുതിയ യോഹന്നാന്റെ ലേഖനം ഏത്.
17. വിശ്വാസം എങ്ങനെയുള്ളതായിരിക്കണം
18. ആദ്യപ്രവാചകൻ ആര്
19. പ്രധാന ദൂതൻ ആര്
20. വിളിക്കപ്പെട്ടവരുടെ യോഗ്യതകൾ എന്തെല്ലാം

പാഠം 56 ഉത്തരം, വിജയിയുടെ പേരും വിലാസവും, ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും താഴെ ചേർക്കുന്നു. ചോദ്യം പ്രയാസമുള്ളതിനാൽ പതിവായി ഉത്തരം അയയ്ക്കുന്ന പലരും പാഠത്തിൽനിന്നു പിൻമാററി. ഉത്തരം അയയ്ക്കുന്നവരുടെ എണ്ണവും കുറഞ്ഞു. തുടർന്നുള്ള പാഠങ്ങളിൽ കൂടുതൽ പേർ ഉത്തരം അയയ്ക്കുന്നു. വെളിപാടു പുസ്തകത്തോടുകൂടെ ഈ പദ്ധതി അവസാനിക്കുകയാണ്.

ഒരു പ്രാവശ്യംകൂടെ അനുഗ്രഹകരമായ നോമ്പിനെ തന്ന ദൈവത്തെ സ്തുതിക്കാം. നോമ്പ് അനുഗ്രഹത്തിനായിട്ടാണ്. നോമ്പിൽനിന്നു പ്രാപിക്കുന്ന അനുഗ്രഹം നഷ്ടപ്പെടാതെ കാത്തു സൂക്ഷിക്കണം. നോമ്പിന്റെ അനുഗ്രഹം മററുള്ളവർ കൈവശപ്പെടുത്തുമ്പോൾ നോമ്പിന്റെ മക്കളെന്നവകാശപ്പെടുന്നവർക്ക് എന്താണ് കൈമുതലായിട്ടുള്ളത്? നോമ്പ് നോക്കുന്നവന്റെ അനുഭവം "യാക്കോബാനന്ദിച്ചു. തോമ്മാ തൃപ്തിപ്പെട്ടു. മത്തായി സ്തോത്രം പാടി" എന്നതായിരിക്കണം. ആരാധനയിലൂടെയും നമുക്കു ലഭിക്കുന്നത് അതായിരിക്കണം. നോമ്പിൽനിന്നു നേടിയ അനുഗ്രഹം മററുള്ളവർക്കായും പങ്കുവയ്ക്കണം. സാമ്പത്തീകം മററുള്ളവരെ സഹായിക്കുവാനും, പ്രാർത്ഥന മററുള്ളവർക്കായി പ്രാർത്ഥിക്കുവാനും ആത്മീക വളർച്ച മററുള്ളവരുടെ ആത്മീക വളർച്ചയ്ക്കും കാരണമാകണം. പ്രാർത്ഥനയിൽ ഓർക്കാൻ കടപ്പെട്ട എല്ലാവരേയും ഓർത്തു പ്രാർത്ഥിക്കാം. പ്രത്യേകിച്ച് ബൈബിൾ പാഠാംഗങ്ങളെ പരീക്ഷ എഴുതുന്ന വിദ്യാർത്ഥികളെ പ്രത്യേകം ഓർക്കാം.

പാഠം 61 ന്റെ ഉത്തരം അടുത്തമാസം 20–നു മുമ്പായി Bible Padanam, Lesson 61, C/o. Fr: M.C. Cherian, Orthodox Student Centre, Trivandrum-1, 695001 എന്ന വിലാസത്തിൽ അയയ്ക്കുക.

## പാഠം 55
## ശരിയായ ഉത്തരം അയച്ചുതന്നവർ

1. സാറാമ്മ തോമസ് മലാട്
2. എം. സി. ജോർജ് അന്ധേരി
3. സാബു ജോർജ്, കടമ്മനിട്ട
4. എലിസബേത്ത് തമ്പി കൊച്ചി
5. എലിസബേത്ത് പൗലോസ് ചെല്ലക്കോട്
6. പി. എം. ചാക്കോ കിടങ്ങന്നൂർ
7. വി. എം. പൗലോസ് കാക്കവെയൽ
8. ലീനാ ചെറിയാൻ വളഞ്ഞവട്ടം
9. കെ. എം. രാജ അഹമ്മദബാദ്
10. കോശി മത്തായി നന്ദിനി
11. ജോഷി ജോൺ മഞ്ഞപ്പള്ളി
12. സാറാമ്മ ചെറിയാൻ മലാട്
13. അച്ചാമ്മ വറുഗീസ് മുണ്ടിയപ്പള്ളി
14. മോളി മാത്യൂസ് നാരങ്ങാനം
15. മേരിക്കുട്ടി കരിപ്പുഴ
16. ലില്ലി മാത്യു കനകപ്പലം
17. മറിയാമ്മ ജോഷ്വാ മുണ്ടുകോട്ടയ്ക്കൽ
18. അച്ചാമ്മ വറുഗീസ് ,,
19. മേരി ജോർജ് ബോംബെ
20. ഡോ. ഏലിയാമ്മ ഐസക്ക് പുത്തൂർ
21. ബേബി മോനച്ചൻ ചേപ്പാട്
22. ജയാകോശി അഹമ്മദാബാദ്
23. മറിയാമ്മ വറുഗീസ് ആനിക്കാട്
24. സണ്ണിജോർജ് മാലക്കര
25. വി. ജോർജ് ജാംനഗർ
26. മറിയാമ്മ വറുഗീസ് ആൻഡമാൻസ്
27. ലിസി മാത്യു ചണ്ഡിഗഢ്
28. കെ. സി. ജോർജ് പെങ്ങാമുക്ക്
29. റേച്ചൽ ചാക്കോ ആനിക്കാട്
30. കെ. എം. തോമസ് മദ്രാസ്
31. എലിസബേത്ത് മാരാമൺ
32. ഗ്രേസി വറുഗീസ് റെയ്പൂർ
33. റേച്ചൽ ജോൺ ആറൻമുള

# വാർത്തകളും കുറിപ്പുകളും

## ഡോക്ടറേറ്റ് ലഭിച്ചു



പത്തനാപുരം. മൗണ്ട്താബോർ ആശ്രമാംഗവും, സെൻറ് സ്റ്റീഫൻസ് കോളജ് അദ്ധ്യാപകനുമായ ഫാദർ മർക്കോസ് ജോസഫിന് കേരളാ യൂണിവേഴ്സിറ്റിയിൽ നിന്ന് ഡോക്ടറേറ്റ് ലഭിച്ചിരിക്കുന്നു. ''വേപ്പുചെടിയുടെ ഉപയോഗം ഷട്പദ നിയന്ത്രണത്തിൽ'' എന്ന ഗവേഷണ പ്രബന്ധത്തിനാണ് ഡോക്ടറേറ്റ് കിട്ടിയിട്ടുള്ളത്. ബഹു: അച്ചൻ വളഞ്ഞവട്ടം തേക്കിൻകണ്ടത്തിൽ പരേതനായ മത്തായിയുടെ പുത്രനാണ്.

## യാത്ര അയപ്പ് നല്കി

തിയോളജിക്കൽ സെമിനാരിയിലെ നാലു വർഷത്തെ പഠനം പൂർത്തിയാക്കിയ ശെമ്മാശന്മാർക്കും എം.റ്റി.എച്ച്. വിദ്യാർത്ഥികൾക്കും സെമിനാരി കുടുംബാംഗങ്ങൾ ഫെ. 21-ാം തീയതി യാത്ര അയപ്പു നൽകി. അന്നു നാലു മണിക്ക് നടന്ന യാത്രഅയപ്പു ചടങ്ങിൽ പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷം വഹിച്ചു. പ. എപ്പിസ്കോപ്പൽ സുന്നഹദോസിന് വന്നുചേർന്ന എല്ലാ അഭിവന്ദ്യ തിരുമേനിമാരും സംബന്ധിച്ചു.

സെമിനാരി വൈസ് പ്രിൻസിപ്പൽ റവ. ഡോ. കെ. എം. ജോർജ് സ്വാഗതം ആശംസിച്ചു.

പ. കാതോലിക്കാബാവാതിരുമേനി, അദ്ധ്യക്ഷപ്രസംഗത്തിൽ, വ്യക്തിജീവിതത്തിൽ പ്രാർത്ഥനയുടെയും വായനയുടെയും പ്രാധാന്യം എടുത്തുകാട്ടി. നന്മകൾ ചെയ്ത് ഓരോ ജീവിതവും സമ്പന്നമാക്കുവാൻ തിരുമേനി വിദ്യാർത്ഥികളെ ആഹ്വാനം ചെയ്തു. ഫാ. റ്റി.ജെ. ജോഷ്വാ ആശംസകൾ നേർന്നു പ്രസംഗിച്ചു.

മൂന്നാം വർഷ വിദ്യാർത്ഥികൾക്കുവേണ്ടി ഡീക്കൻ ജെയിംസ് ജോർജ് ആശംസകൾ നേർന്നു.

## നെല്ലിവിള ലൂക്കോസ് പൊടിയൻ



ഇളമ്പൽ നെല്ലിവിള ലൂക്കോസ് പൊടിയൻ (റിട്ട. എക്സിക്യൂട്ടീവ് ഫോർമാൻ) പെട്ടെന്നുണ്ടായ അസുഖം നിമിത്തം ഫെബ്രുവരി 27-ന് തിങ്കളാഴ്ച കർത്താവിൽ നിദ്ര പ്രാപിച്ചു. ശവസംസ്ക്കാരം അന്നേദിവസം അഭിവന്ദ്യരായ മാത്യൂസ് മാർ എപ്പിപ്പാനിയോസ്, യാക്കോബ് മാർ ഐറേനിയസ് എന്നീ പിതാക്കന്മാരുടെ പ്രധാന കാർമ്മികത്വത്തിലും, അനേകം വൈദികരുടെ സാന്നിദ്ധ്യത്തിലും ഇളമ്പൽ സെ. ജോർജ് ഓർത്തഡോക്സ് പള്ളി സെമിത്തേരിയിൽ നടത്തി. 30-ാം ദിവസമായ മാർച്ച് 25-നു ശനിയാഴ്ച ഇളമ്പൽ സെ. ജോർജ് പള്ളിയിൽ നി. വ. ദി. ശ്രീ. യാക്കോബ് മാർ ഐറേനിയസ് തിരുമനസിലെ പ്രധാന കാർമ്മികത്വത്തിൽ വി. കുർബാനയും, തുടർന്നു കല്ലറക്കലും, സ്വഭവനത്തിലും ധൂപപ്രാർത്ഥനയും നടത്തപ്പെട്ടു.

പരേതന്റെ ഭാര്യ ലീലാമ്മ പൊടിയൻ ഹരിപ്പാട് വെള്ളംകുളങ്ങര മുട്ടാണിക്കാട് കുടുംബാംഗമാണ്. ഏക മകൻ ഷിബുവും (വടവുകോട് രാജർഷി മെമ്മോറിയൽ ഹൈസ്ക്കൂൾ അദ്ധ്യാപകൻ) ഭാര്യ ഷീലയും ഇപ്പോൾ അമേരിക്കയിലാണ്.

G.S.T., B.D,, M.Th പഠനം പൂർത്തിയാക്കിയവർക്ക് ഉപഹാരങ്ങളും നൽകി. ഡീ. വി. ജെ. തോമസ് നാലാം വർഷ വിദ്യാർത്ഥികൾക്കുവേണ്ടി നന്ദി അർപ്പിച്ചു.

## വൈദികപട്ടം നൽകി



പ. കാതോലിക്കാ ബാവാ തിരുമനസിലെ സെക്രട്ടറിയായിരുന്ന ചുനക്കരവിളയിൽ ഡീക്കൻ വി. ജി. ജോണിന് ഫെ 15–ാം തീയതി ചുനക്കര മാർ ബസേലിയോസ് ഗ്രീഗോറിയോസ് പള്ളിയിൽ വച്ച് പ. കാതോലിക്കാബാവാ മാർ എപ്പിഫാനിയോസ് തിരുമനസിലെ സഹകാർമ്മികത്വത്തിൽ വൈദികപട്ടം നൽകി,

തുടർന്നുനടന്ന അനുമോദനയോഗത്തിൽ പ. ബാവാ, മാർ എപ്പിഫാനിയോസ്, ഫാ. വർഗീസ് ഇടവന, ഫാ. ഗീവർഗീസ് ഒ.ഐ.സി., ഫാ. പോരം മാത്യു, ഫാ. കെ. കെ. വർഗീസ് തുടങ്ങിയവർ പ്രസംഗിച്ചു. ഫാ. ജോൺ പത്തിയൂർ ഓർത്തഡോക്സ് പള്ളിയിൽ ഫെ. 19–ന് പ്രഥമ ദിവ്യബലി അർപ്പിച്ചു.

## ഒന്നാം സ്ഥാനം



സൺഡേസ്കൂൾ സെൻട്രൽ സോണിൽ സബ്ജൂണിയർ വിഭാഗത്തിൽ പ്രസംഗമത്സരത്തിന് ഒന്നാം സ്ഥാനം ലഭിച്ച ക്രിസ്ററി തോമസ് ചെറിയാൻ (സെൻറ് തോമസ് സൺഡേസ്കൂൾ നട്ടാശേരി) പണിക്കരുവീട്ടിൽ പ്രൊഫ. ചെറിയാൻ തോമസിൻെറ പുത്രനാണ്.

## രണ്ടാം സ്ഥാനം



സൺഡേസ്കൂൾ മലബാർ സോണിൽ സീനിയർ വിഭാഗം വാക്യമത്സരത്തിൽ രണ്ടാം സ്ഥാനം ലഭിച്ച അനിററ് എം. തോമസ്. (നെല്ലിപ്പോയിൽ സെ. തോമസ് സൺഡേസ്കൂൾ, കോഴിക്കോട്)

## റാങ്കുനേടി



പ. ബാവാ തിരുമേനിയുടെ മേൽനോട്ടത്തിൽ തിരുനൽവേലി കാരാശേരി കേന്ദ്രമാക്കി പ്രവർത്തിക്കുന്ന **Karuna Centre** വൈസ് പ്രസിഡൻറും ഹൈദ്രബാദ് ഒസ്മാനിയ യൂണിവേഴ്സിററിയിൽ സാമൂഹ്യശാസ്ത്ര ബിരുദ വിദ്യാർത്ഥിയുമായ ബ്രദർ എം.കെ. ഗീവർഗീസ് ഈ വർഷത്തെ ദിവ്യബോധന കോഴ്സിൽ റാങ്കുനേടി. ഇദ്ദേഹം ഇപ്പോൾ കൊല്ലം അരമനയിൽ താമസിച്ച് പഠനം നടത്തുന്നു.

## 'സ്നേഹസന്ദേശം' തിരിച്ചെത്തി

മാവേലിക്കര: മലങ്കര ഓർത്തഡോക്സ് സഭയുടെ സഞ്ചാര സുവിശേഷ വിഭാഗമായ സ്നേഹസന്ദേശത്തിന്റെ സുവിശേഷ–സംഗീത–സാമൂഹ്യ ശുശ്രൂഷകർ കൽക്കട്ടാ, ബോംബെ ഭദ്രാസനങ്ങളുടെ ചുമതലയിൽ വടക്കേ ഇൻഡ്യൻ സംസ്ഥാനങ്ങളിൽ അഞ്ചുമാസക്കാലം നിർവ്വഹിച്ചിട്ട് സുവിശേഷാലയത്തിൽ തിരിച്ചെത്തി. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി പ്രധാന നേതൃത്വം നൽകുന്ന ഈ സംഘത്തെ നയിച്ചത് ഫാ. ജി. ജോൺ, ഫാ. ഉമ്മൻ പോൾ, ഫാ. കെ. വൈ. വിൽസൺ എന്നി



മലങ്കര സഭാ മാസികയ്ക്ക് 200 ആയുഷ്ക്കാല വരിക്കാരെ സമ്പാദിച്ചുതന്ന അഡ്വ: പുലിക്കോട്ടിൽ പി. സി. മാത്യു, കുന്നംകുളം.

## ദൈവശാസ്ത്ര ഡിപ്ളോമാ കോഴ്സ്

കേരള കാത്തലിക് ബിഷപ്പ്സ് കൗൺസിലിന്റെ പാസ്റ്ററൽ ഓറിയന്റേഷൻ സെന്ററിനോടനുബന്ധിച്ചുള്ള പാസ്റ്ററൽ ട്രെയിനിംഗ് ഇൻസ്റ്റിറ്റ്യൂട്ടിൽ അല്മായർക്കുവേണ്ടി ഏക വർഷ ദൈവശാസ്ത്ര ഡിപ്ളോമ കോഴ്സ് നടത്തുന്നു. സന്യാസിനീ സന്യാസികൾക്കും പ്രവേശനം ഉണ്ട്.

ബൈബിൾ, ദൈവശാസ്ത്രം, ആധ്യാത്മികത, മതബോധനം, മാനവികശാസ്ത്രങ്ങൾ, നേതൃത്വകല എന്നിവയ്ക്ക് ഊന്നൽ നല്കുന്നു. ഈ സമഗ്ര പരിശീലന പരിപാടി 1995 ജൂണിൽ ആരംഭിച്ച് 1996 മാർച്ചിൽ അവസാനിക്കുന്നു.

ആലുവായിലെ പൊന്തിഫിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിന്റെ ഡിപ്ളോമാ ആണ് കോഴ്സ് വിജയകരമായി പൂർത്തിയാക്കുന്നവർക്ക് ലഭിക്കുക. അടിസ്ഥാന യോഗ്യത പി.ഡി.സി. ബിരുദധാരികൾക്ക് മുൻഗണന.

അപേക്ഷ മെയ് 30–നു മുൻപ് പി.ഒ.സി. യിൽ കിട്ടിയിരിക്കണം. അപേക്ഷാഫോറത്തിനും, വിശദ വിവരങ്ങൾക്കും പ്രിഫെക്ട് ഓഫ് സ്റ്റഡീസ്, പി.റ്റി.ഐ; പി. ഒ. സി., പി. ബി. നമ്പർ 2251, കൊച്ചി-682025 എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## കുഷ്ഠരോഗ ആസ്പത്രി സന്ദർശിച്ചു

കുന്നംകുളം: പാറയിൽ സെന്റ് ജോർജ് പള്ളി യുവജനപ്രസ്ഥാനം യൂണിറ്റംഗങ്ങൾ കൊരട്ടി കുഷ്ഠരോഗാസ്പത്രി സന്ദർശിച്ച് രോഗികൾക്ക് ബാൻഡേജും, മരുന്നുകളും സൗജന്യമായി വിതരണം ചെയ്തു. ഫാ. കുറിയാക്കോസ് കെ. കെ., ഫാ. സ്റ്റീഫൻ കൂത്തൂർ, ഡീക്കൻ കെ. സി. ജോസഫ് എന്നിവർ നേതൃത്വം നൽകി.

## ധ്യാനകേന്ദ്രം ഉത്ഘാടനം ചെയ്തു

സുൽത്താൻബത്തേരി: സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിനോടു ചേർന്നുള്ള 'നല്ല ഇടയൻ'' ധ്യാനകേന്ദ്രത്തിന്റെ ഉദ്ഘാടനം ബത്തേരി ഭദ്രാസനാധിപൻ കുറിയാക്കോസ് മാർ ക്ളീമ്മീസ് മെത്രാപ്പോലീത്താ നിർവഹിച്ചു. ധ്യാനകേന്ദ്രത്തിന്റെ ഡയറക്ടറായ ഫാ. മത്തായി നൂറനാലിനു കത്തിച്ച മെഴുകുതിരി നൽകിയായിരുന്നു ഉദ്ഘാടനം.

ക്രൈസ്തവ സഭയിലും സമൂഹത്തിലും ധ്യാനകേന്ദ്രം പ്രകാശം പരത്തുമെന്നു മെത്രാപ്പോലീത്താ ചൂണ്ടിക്കാട്ടി. ശാന്തിയും സമാധാനവും ഉണ്ടാക്കുകയാണ് ധ്യാനകേന്ദ്രത്തിന്റെ ലക്ഷ്യമെന്ന് ഡയറക്ടർ ഫാ. മത്തായി നൂറനാൽ പറഞ്ഞു. വലിയ നോമ്പിൽ എല്ലാ ബുധനാഴ്ചയും ധ്യാനം നടത്തും.

## മലങ്കരസഭാമിഷൻ ബോർഡു വാർത്തകൾ

1) എ. ഡി. 2000വരെ എന്നും പ്രാർത്ഥിക്കുവാനുള്ള പ്രാർത്ഥന ഇംഗ്ലീഷിലും മലയാളത്തിലും M.T.C, Mavelikara - 3 എന്ന മേൽവിലാസത്തിൽ എഴുതിയാൽ ലഭിക്കും.

2) പൂനായിലെ ദാഹുറോഡിൽ സെന്റ് ജോർജ് ബാലികാഗ്രാമിന്റെ ആദ്യകെട്ടിടം പൂർത്തിയായി. ഫെബ്രുവരിമാസം കുഷ്ഠരോഗികളുടെ പെൺകുട്ടികളെ എടുക്കുന്നതാണ്.

3) മദ്ധ്യപ്രദേശത്തു ഇറ്റാർസി റയിൽവേ Junction-ൽനിന്ന് നൂറു കിലോമീറ്റർ ഭോപ്പാൽ നാഗപ്പൂർ ഹൈവേയുടെ സമീപത്തായി 12 ലക്ഷം രൂപാ വിലയുള്ള 8 ഏക്കർ സ്ഥലം കാതോലിക്കാ സിംഹാസനത്തിന്റെ പേരിൽ മിഷനുവേണ്ടി വാങ്ങി. 7 ലക്ഷം രൂപാ കൊടുത്തു. ബാക്കി ജൂൺ 1–നു മുമ്പു കൊടുക്കാൻ കരാർ എഴുതി. സെന്റ് പോൾസ് ബാലഭവനവും മിഷൻ കേന്ദ്രവും അവിടെ പണിയുന്നതിൽ മിഷൻ ബോർഡിനെ സഹായിക്കുന്നത് നിരണം, കല്ക്കട്ടാ ഭദ്രാസനങ്ങളും പുതുപ്പാടി ആശ്രമവും ആകുന്നു.

4) ഒറീസ്സായിൽ പട്ടിണിമരണമുള്ള കലംകനി ഡിസ്ട്രിക്ടിൽ മിഷൻബോർഡു പ്രസിഡൻറു സന്ദർശിച്ചു, 30 ഏക്കർ സ്ഥലം സർക്കാർ തരാമെന്നു ചീഫ്മിനിസ്ററർ വാഗ്ദാനം ചെയ്തു.

## അവാർഡും മെഡലും നേടി

മലങ്കര ഓർത്തഡോക്സ് സഭയുടെ സ്പോൺസർഷിപ്പോടെ വെല്ലൂർ ക്രിസ്ത്യൻ മെഡിക്കൽ കോളേജിൽ **Bachlor of Physiotheraphy**-യ്ക്ക് പ്രവേശനം ലഭിച്ച ആനിവേലിൽ റോയ് തോമസ് "**The Best All Rounder 1991-94**" അവാർഡും മെഡലും നേടി പാസ്സായിരിക്കുന്നു.

കങ്ങഴ എം.ജി.ഡി.എം. ആശുപത്രിയിലെ ഹെഡ്ക്ലാർക്ക് എ. പി. തോമസ്സിൻെറയും ലാബ് ടെക്നീഷ്യൻ മേരി തോമസ്സിൻെറയും പുത്രനായ റോയ് തോമസ് '95 ജനുവരിമുതൽ കങ്ങഴ ആശുപത്രിയിൽ ഫിസിയോ തെറാപ്പി ഡിപ്പാർട്ടുമെൻറിൽ പ്രവർത്തിക്കുന്നു.

## ഏകദിനസമ്മേളനം

വിദ്യാർത്ഥി പ്രസ്ഥാനം (MGOCSM) കുന്നംകുളം യൂണിററിൻെറ ഏകദിന സമ്മേളനം ഫെബ്രുവരി 26ന് വി. കുർബാനയോടെ ആരംഭിച്ചു. തുടർന്ന് യൂണിററ് പ്രസിഡൻറ് ഫാ. ഗീവർഗീസ് കൊള്ളന്നൂരിൻെറ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനം പൗലൂസ് മാർ മിലിത്തിയോസ് തിരുമേനി ഉത്ഘാടനം ചെയ്തു. ഫാ. എം. കെ. വർഗീസ് ക്ലാസ് എടുത്തു. ഉച്ചകഴിഞ്ഞു നടന്ന പൊതുസമ്മേളനത്തിൽ ക്വിസ് മത്സര വിജയികൾക്കുള്ള ട്രോഫികൾ തിരുമേനി വിതരണം ചെയ്തു. ഫാ ജോർജ് ചീരൻ, ഫാ. പീററർ കാക്കശേരി, പീററർ മാസ്ററർ, സി. സി. ജോർജ്, വർഗീസ് ചെറി, സി. കെ. മറിയാമ്മ എന്നിവർ പ്രസംഗിച്ചു. യൂണിററ് ഗായകസംഘം ഗാനങ്ങൾ ആലപിച്ചു. വൈസ് പ്രസിഡൻറ് ജോർജ് ഡേവിഡ് സ്വാഗതവും സെക്രട്ടറി സി. സി. ഗീവർഗീസ് നന്ദിയും പ്രകാശിപ്പിച്ചു.

## കത്തീഡ്രലായി ഉയർത്തി

25 വർഷം പിന്നിട്ട ബാംഗ്ലൂർ സെൻറ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി ഒരു കത്തീഡ്രലായി കാതോലിക്കാബാവാ ഉയർത്തിയിരിക്കുന്നു. ഇതുസംബന്ധിച്ച പ്രഖ്യാപനം പെരുനാളിനോടനുബന്ധിച്ച് വി. കുർബാനയെ തുടർന്ന് മദ്രാസ് ഭദ്രാസനാധിപൻ അഭിവന്ദ്യ സഖറിയാസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ നടത്തി. ബാംഗ്ലൂർപട്ടണത്തിലെ ഓർത്തഡോക്സ് സഭയുടെ പ്രധാന ദേവാലയമാണ് ഇത്, ഇതിനോട് ബന്ധപ്പെട്ട് പത്ത് ആരാധനാകേന്ദ്രങ്ങൾ കൂടി ഉണ്ടായിട്ടുണ്ട്. ഇവിടേക്ക് മലങ്കര ഓർത്തഡോക്സ് സഭാമക്കൾ കടന്നുവന്നത് കഴിഞ്ഞ ദശകത്തിലാണ് 1940 ഓർത്തഡോക്സ് ആരാധന ഈ പട്ടണത്തിൽ ആരംഭിച്ചതിനെ അനുസ്മരിച്ചുകൊണ്ടുള്ള കനകജൂബിലി അടുത്തയിട നടത്തപ്പെടുകയുണ്ടായി. ഇടവകയുടെ പ്രവർത്തനത്തെ ശ്ലാഘിച്ചുകൊണ്ട് കനകജൂബിലി ചാരിററബിൾ ഫണ്ടിലേക്ക് കർണ്ണാടക മുഖ്യമന്ത്രി ശ്രീ. വീരപ്പ മൊയ്‌ലി 5 ലക്ഷം രൂപയും ഒരു ഏക്കർ സ്ഥലവും വാഗ്ദാനം ചെയ്യുകയുണ്ടായി. ഏ. ജി. ഏ. ചാരിററബിൾ ഡിസ്പൻസറി ഡെത്ത് റിലീഫ് ഫണ്ട് ഭവനരഹിതർക്കുള്ള ഭവനനിർമ്മാണം, ആതുരസഹായം എന്നിവ ഈ ഇടവകയിൽ പ്രവർത്തിക്കുന്നു.

ഈ ആരാധനാലയത്തോട് ബന്ധപ്പെട്ട് ആരംഭിച്ച മററ് ആരാധനാ കേന്ദ്രങ്ങളിൽ പലതും സ്വതന്ത്ര ഇടവകകളായി മാറി കഴിഞ്ഞു.

കർണ്ണാടകത്തിൻെറ തലസ്ഥാനമായ ബാംഗ്ലൂരിൽ ഓർത്തഡോക്സ് ക്രൈസ്തവസമൂഹത്തിൻെറ സജീവ സാന്നിദ്ധ്യവും സാക്ഷ്യവും വിളിച്ചറിയിക്കുന്നതിൽ ഈ ഇടവക നൽകിയ സംഭാവനകളെ പരിഗണിച്ചാണ് പ. കാതോലിക്കാ ബാവാ ബാംഗ്ലൂരിൻെറ തിലകക്കുറിയായി ശോഭിക്കുന്ന ഈ ദേവാലയത്തെ കത്തീഡ്രലായി ഉയർത്തിയിട്ടുള്ളത്. സുപ്രസിദ്ധ വേദശാസ്ത്രപണ്ഡിതനായ റവ. ഡോ. വി. സി. ശാമുവേൽ ഈ ഇടവകാംഗമാണ്. ഫാ. ഏബ്രഹാം മാരേട്ട് വികാരിയായി പ്രവർത്തിക്കുന്നു.

## വജ്രജൂബിലി

കുന്നംകുളം: മരത്തംകോട് സെൻറ് ഗ്രീഗോറിയോസ് പള്ളി സൺഡേസ്കൂളിൻെറ വജ്രജൂബിലിയാഘോഷവും (60-ാം വാർഷികം) മററ് ആത്മീയ സംഘടനകളുടെ വാർഷികസമ്മേളനവും 1995 ജനുവരി 15-ാം തീയതി പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്തു. സമ്മേളനത്തിൽ ഫാ. ജോർജ് ചീരൻ, ഫാ. സണ്ണി ചാക്കോ, ഫാ. സ്ററീഫൻ ജോർജ്, ശ്രീ. സി. വി ഉല്ലാസ്, ശ്രീ. സി.കെ. ജോൺ എന്നിവർ ആശംസകളർപ്പിച്ചു.

ഹെഡ്മാസ്ററർ ജെയ്സൺ സി. ജോർജ് റിപ്പോർട്ട് അവതരിപ്പിച്ചു. തുടർന്ന് സമ്മാനദാനം മെത്രാപ്പോലീത്താ നിർവ്വഹിച്ചു. സഹപാഠ്യമത്സരത്തിൽ സോണൽതലത്തിൽ സമ്മാനാർഹയായ "ജെയ്സ് സി. ജെ.യെ സമ്മേളനം അനുമോദിച്ചു. ഫാ. ജെയ്ക്കബ് സി. എം. പതാക ഉയർത്തി. ഫാ. ജെയ്ക്കബ് സി. എം. സ്വാഗതവും ഹെഡ്മാസ്ററർ ജെയ്സൺ സി. ജോർജ് നന്ദിയും പറഞ്ഞു.

## ഉത്ഘാടനം ചെയ്തു

മലങ്കര ഓർത്തഡോക്സ് സഭ ചെങ്ങന്നൂർ ഭദ്രാസനത്തിൻെറ ദശവൽസരാഘോഷവും മെത്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ് തിരുമേനിയുടെ പൗരോഹിത്യ രജതജൂബിലിയും ബഥേൽ അങ്കണത്തിൽ ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ

ചേർന്ന സമ്മേളനത്തിൽവച്ച് പ. കാതോലിക്കാ ബാവാ ഉൽഘാടനം ചെയ്തു.

ജോസഫ് മാർ ബർന്നബാസ്, തോമസ് മാർ അത്താനാസ്യോസ്, പി. ജെ. കുര്യൻ എം. പി. ശോഭനാ ജോർജ് എം. എൽ. എ., ഡോ. കെ. എം. തരകൻ, ജോൺ പട്ടത്താനം, പി. ജി. ജോർജ് കോറെപ്പിസ്കോപ്പ, എ. കെ. തോമസ്, തോമസ് കുതിരവട്ടം, വി. ഐ. ജോസഫ് എന്നിവർ പ്രസംഗിച്ചു.

ദശവത്സരാഘോഷങ്ങളോടനുബന്ധിച്ച് ഭദ്രാസനം നടപ്പാക്കുന്ന ജീവകാരുണ്യ പ്രവർത്തനങ്ങളുടെ റിപ്പോർട്ട് വി. ഐ. ജോസഫ് അവതരിപ്പിച്ചു. ഭവനദാനം, തയ്യൽ പരിശീലന യൂണിറ്റുകൾ, നേത്രരോഗ ചികിൽസാസഹായം എന്നിവയാണ് മുഖ്യപരിപാടികൾ.

## സുവർണ ജൂബിലി ആഘോഷങ്ങൾ ഉദ്ഘാടനം ചെയ്തു

ബോംബെ: ദാദർ സെൻറ് മേരീസ് ഓർത്തഡോക്സ് സിറിയൻ പള്ളിയുടെ സുവർണ ജൂബിലി ആഘോഷങ്ങൾ മാർച്ച് അഞ്ചിനു നടത്തി. 4-ാം തീയതി പ. കാതോലിക്കാ ബാവാ തിരുമേനിക്ക് സ്വീകരണം നൽകി. 5-ാം തീയതി ഞായറാഴ്ച പരിശുദ്ധ കാതോലിക്കാ ബാവായുടെ കാർമികത്വത്തിൽ കുർബാന നടന്നു. 4.30 ന് ചേർന്ന പൊതുസമ്മേളനത്തിൽ പരിശുദ്ധ കാതോലിക്ക ബാവാ അദ്ധ്യക്ഷം വഹിച്ചു. മഹാരാഷ്ട്ര ഗവർണർ ഡോ. പി സി. അലക്സാണ്ടർ ജൂബിലി ആഘോഷങ്ങൾ ഉത്ഘാടനം ചെയ്തു. ഗീവറുഗീസ് മാർ കൂറീലോസ് തിരുമേനി, കെ. എം. ഫിലിപ്പ് എന്നിവർ പ്രസംഗിച്ചു.

നൂററമ്പതോളം പേർ ചേർന്ന് 1943-ലാണ് ഈ ഇടവകയ്ക്കു രൂപം നൽകിയത്. അന്നു സ്വന്തമായി ആരാധനാ സ്ഥലം ഉണ്ടായിരുന്നില്ല. അർമീനിയൻ സഭയുടെ ആരാധനാ കേന്ദ്രത്തിലായിരുന്നു പ്രാർത്ഥന. 1945-ൽ ആരാധനാലയം ഉണ്ടാക്കുന്നതിന് ആരംഭിക്കുകയും 1950-ൽ അതു പൂർത്തിയാവുകയും പ. ഗീവർഗീസ് ദ്വിതീയൻ ബാവാ അതിൻെറ കൂദാശകർമ്മം നിർവ്വഹിക്കുകയും ചെയ്തു.

ആളുകൾ കൂടിവന്നതോടെ ബോംബെയുടെ വിവിധ ഭാഗങ്ങളിൽ ദേവാലയങ്ങൾ സ്ഥാപിച്ചു. ഇപ്പോൾ 17 ഇടവകകളിലായി ഏതാണ്ട് 25000 ഇടവകക്കാരാണ് ഉള്ളത്.

ദാദർ പള്ളിയുടെ പുതുക്കിപ്പണി 1984-ൽ ആരംഭിച്ചു. 1987-ൽ പണി പൂർത്തിയായി. പരിശുദ്ധ മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ പുതിയ ദേവാലയത്തിൻെറ കൂദാശ നടത്തി.

സുവർണ ജൂബിലി ഒരു വർഷം നീണ്ടുനിൽക്കും. ഫാ. മാത്യു ഏബ്രഹാം കണ്ടത്തിൽ വികാരിയായും ഫാ. എം. എസ്. ഗീവർഗീസ് അസിസ്റ്റൻറ് വികാരിയായും സേവനം അനുഷ്ഠിക്കുന്നു.

## പള്ളികൂദാശ

പുതുക്കിപ്പണിത വസായി സെൻറ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ മാർച്ച് 3, 4 എന്നീ തീയതികളിൽ ബോംബെ ഭദ്രാസന അസി: ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനി നിർവഹിച്ചു. കൂദാശയ്ക്ക് എത്തിയ തിരുമേനിയെ വികാരി ഫാ. സി. ജെ. വർഗീസ് പള്ളിയിലേക്ക് കത്തിച്ച മെഴുകുതിരിയോടെ സ്വീകരിച്ചു. സന്ധ്യാ പ്രാർത്ഥന കഴിഞ്ഞ് പള്ളി കൂദാശയുടെ 1-ാം ഭാഗവും, 4-ാംനു- പ്രഭാതനമസ്കാരത്തിനുശേഷം കൂദാശയുടെ 2-ാം ഭാഗവും വി: കുർബാനയും നടത്തപ്പെട്ടു. തുടർന്ന് മാർ കൂറിലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്ന പൊതുസമ്മേളനത്തിൽ മാർതോമ്മാപള്ളി വികാരി റവ: റൈററസ്, സീറൊ മലബാർ സഭയുടെ ഫാ. ഡേവിഡ് കോൺസാലുവേസ് എന്നിവർ ആശംസാ പ്രസംഗം നടത്തി. വികാരി ഫാ. സി. കെ. വറുഗീസ് സ്വാഗതവും സെക്രട്ടറി തോമസ് ജോൺ കൃതജ്ഞതയും പ്രകടിപ്പിച്ചു.

## അടുതല പള്ളി

പുതുതായി പണികഴിപ്പിച്ച അടുതല സെ. ജോർജ് ദേവാലയത്തിൻെറ കൂദാശ 1995 ജനുവരി 19, 20 തീയതികളിൽ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും മാർ ദീയസ്ക്കോറോസ്, മാർ എപ്പിഫാനിയോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിലും നടത്തി. കൂദാശയ്ക്ക് എത്തിയ അഭി. തിരുമേനിമാരെയും പ. കാതോലിക്കാ ബാവായെയും പ്രത്യേകം തയ്യാറാക്കിയ രഥത്തിൽ പള്ളിയങ്കണത്തിലേക്ക് ആനയിച്ചു. തുടർന്ന് നടന്ന പൊതുസമ്മേളനത്തിൽ ദീയസ്ക്കോറസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ചു. പ. കാതോലിക്കാ ബാവാ പൊതുസമ്മേളനം ഉത്ഘാടനം ചെയ്തു. മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ, ഫാ. രാജൻ ജോർജ്, ഫാ. വർഗീസ് ജോർജ്, മി. പി. ഒ. വർഗീസ് എന്നിവർ ആശംസകൾ അർപ്പിച്ചു. കൂദാശയോടനുബന്ധിച്ചുള്ള സുവനീർ മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ മാർ ദീയസ്കോറസ് മെത്രാപ്പോലീത്തായ്ക്ക് നൽകി പ്രകാശനം ചെയ്തു. തുടർന്ന് കൂദാശയുടെ ഒന്നാം ഘട്ടവും 21-ാം തീയതി കൂദാശയുടെ രണ്ടാം ഘട്ടവും നടന്നു. കൂദാശാനന്തരം പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും തിരുമേനിമാരുടെ സഹകാർമ്മികത്വത്തിലും വി. മൂന്നിന്മേൽ കുർബാന നടന്നു. ആശീർവാദം നേർച്ചവിളമ്പ് എന്നിവയോടുകൂടി പരിപാടികൾ അവസാനിച്ചു. 22-ാം തീയതി വികാരി ഫാ. വർഗീസ് ജോർജ് പുതിയ ദേവാലയത്തിൽ വി. കുർബാന അർപ്പിച്ചു.

# സൺഡേസ്ക്കൂൾ വാർത്തകൾ

## ഒ. വി. ബി. എസ്.

ചുരുങ്ങിയ കാലംകൊണ്ട് വിസ്മയാവഹമായ വളർച്ച പ്രാപിച്ച ഒരു പ്രസ്ഥാനമാണിത്. ഓരോ വർഷവും പുതുതായി പല ഇടവകകളിലും ഇതു നടപ്പാക്കിവരുന്നു. സമാപനസമ്മേളനങ്ങൾ മിക്കയിടത്തും ബാലകലോത്സവത്തിന്റെ പ്രതീതി ഉണർത്തുന്നു എന്നുതന്നെ പറയാം. അവധിക്കാലത്ത് കുഞ്ഞുങ്ങൾ ആകാംക്ഷാപൂർവ്വം കാത്തിരിക്കുന്ന ഒരു പരിപാടിയായി ഇതു തീർന്നിട്ടുണ്ട്. ഈ വർഷം സംഗീത പരിശീലനക്യാമ്പ് മാങ്ങാനം ക്രൈസ്തവാശ്രമത്തിൽവച്ചു നടന്നു. കേരളത്തിലുള്ള എല്ലാ ഭദ്രാസനങ്ങളിൽനിന്നും പ്രതിനിധികൾ ഇതിൽ പങ്കെടുത്തു. ഭദ്രാസനതലത്തിലുള്ള പരിശീലനക്യാമ്പുകളും ഇതിനോടകം നടന്നുകഴിഞ്ഞിട്ടുണ്ട്. ഈസ്ററർ കഴിഞ്ഞു ഒ. വി. ബി. എസ്. ക്ലാസ്സുകൾ ഇടവകകളിൽ ആരംഭിക്കത്തക്കവണ്ണമാണ് ക്രമീകരിക്കുന്നത്. ഒ.വി.ബി. എസിനു പാട്ടുകൾ രചിച്ചും, പഠിപ്പിച്ചും അതിനു വേണ്ടതായ കാസററുകൾ നിർമ്മിച്ചും, സഹായിച്ച എല്ലാ സുഹൃത്തുക്കളോടുമുള്ള നന്ദി രേഖപ്പെടുത്തുന്നു. ഓരോ വർഷവും പ്രവർത്തനത്തിന്റെ വിജയം വിലയിരുത്തുമ്പോൾ പാട്ടുകളാണ് മുഖ്യ ഉപാധിയായി പരിഗണിക്കുന്നത്.

അർപ്പണബോധമുള്ള അദ്ധ്യാപകരാണ് ഒ. വി. ബി. എസ്. സുസാദ്ധ്യമാക്കുന്നത്. അവധിക്കാലത്ത് തുടർച്ചയായി പത്തു ദിവസങ്ങൾ ഇതിനുവേണ്ടി മാററിവയ്ക്കാനും ഉത്സാഹപൂർവ്വം നേതൃത്വം നൽകാനും, അനുഗ്രഹകരമായ ഫെലോഷിപ്പിന്റെ ആത്മാവിൽ പ്രവർത്തിക്കാനും അവർക്കു കഴിയുന്നു. അവരോടെല്ലാമുള്ള നന്ദി അറിയിക്കുന്നു.

## പുതിയ ഭാരവാഹികൾ:

ഭദ്രാസന ഡയറക്ടർ, ഭദ്രാസന പ്രതിനിധി, ഡിസ്ട്രിക്ട് ഇൻസ്പെക്ടർ, ഡിസ്ട്രിക്ട് പ്രതിനിധി എന്നിവരെ അതതു കേന്ദ്രങ്ങളിൽ തെരഞ്ഞെടുക്കുകയാണ് നമ്മുടെ പതിവ്. മൂന്നു വർഷമാണ് അവരുടെ കാലാവധി. ഈ വർഷം പുതിയ ഭാരവാഹികളെ എല്ലാ തലങ്ങളിലും തെരഞ്ഞെടുക്കുകയാണ്.

നമ്മുടെ മററ് ആത്മീകസംഘടനകളിലെല്ലാം ഭദ്രാസനതലത്തിലുള്ള പ്രധാന. കാര്യദർശിയെ ഭദ്രാസന മെത്രാപ്പോലീത്താ നോമിനേററുചെയ്തു നിയമിക്കുകയാണ് പതിവ്. സണ്ടേസ്ക്കൂളിലും അതായിരുന്നു പതിവ്. എന്നാൽ 1958-ലെ സഭാസമാധാനത്തിനു ശേഷം പാത്രിയർക്കീസു ഭാഗത്തുള്ള സണ്ടേസ്ക്കൂളുകൾ ഒരുമിച്ചാക്കിയപ്പോൾ ആ ഭാഗത്തെ പതിവ്, തെരഞ്ഞെടുപ്പാണെന്നുള്ളതിനെ മാനിച്ച് നാം അതു സ്വീകരിക്കയാണു ചെയ്തത്. ജനാധിപത്യപരമായ ഒരു പ്രക്രിയ പിന്തുടരുന്നു എന്നു നമുക്ക് അതേപ്പററി പറയാം. എന്നാൽ അനാശാസ്യമായ പ്രചാരണവും, വോട്ടുപിടുത്തവും, മത്സരബുദ്ധിയും എല്ലാം കടന്നുകൂടാവുന്ന പ്രശ്നവും അതിലുണ്ട്. എന്തായാലും നിലവിലിരിക്കുന്ന ഭരണഘടനപ്രകാരം തെരഞ്ഞെടുപ്പു സമ്പ്രദായംതന്നെ തുടരേണ്ടിയിരിക്കുന്നു.

## സി. വി. ജോർജ്ജ് കോറെപ്പിസ്ക്കോപ്പാ സ്മാരക ഫണ്ട്:

ഇതിനെപ്പററി ഈ പംക്തിയിൽ പല പ്രാവശ്യം അറിയിപ്പുകൾ നൽകിയിട്ടുള്ളതാണ്. ഫണ്ടു സമാഹരണം അതിന്റെ ലക്ഷ്യത്തിൽ എത്താറായിട്ടുണ്ട്. നൂറു രൂപാവീതം ഓരോ സണ്ടേസ്ക്കൂളുകളും നൽകിയിരുന്നെങ്കിൽ നേരത്തേതന്നെ ലക്ഷ്യം പ്രാപിക്കുമായിരുന്നു. കോട്ടയം ഭദ്രാസനത്തിലെ മിക്കവാറും എല്ലാ സണ്ടേസ്ക്കൂളുകളും ഈവിധത്തിൽ സഹകരിച്ചു എന്നു നന്ദിയോടെ അനുസ്മരിക്കുന്നു. മററു ഭദ്രാസനങ്ങളിലെ പല സ്ക്കൂളുകളും നൽകിയിട്ടുണ്ട്. ഇതിൽ സഹകരിക്കാതിരുന്നിട്ടുള്ളവർ എത്രയുംവേഗം കടന്നുവന്ന് സഹകരിക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

കർത്തൃ ശുശ്രൂഷയിൽ

കോട്ടയം — യോശുവാ അച്ചൻ.

25-3-'95

## സണ്ടേസ്ക്കൂൾ പ്രസ്ഥാനം സമാരംഭിച്ചു

കർണ്ണാടക സ്റേററിൽ സൗത്തു കാനറായിലുള്ള ബ്രഹ്മവാർ സെ. മേരീസ് കത്തീഡ്രൽ പള്ളിയിലും അതിന്റെ കീഴിലുള്ള പള്ളികളിലും സണ്ടേസ്ക്കൂൾ ക്ലാസുകൾ കഴിഞ്ഞ മാസം 5-ാം തീയതി ആരംഭിച്ചു. ഇതിന്റെ സൂചനയായി ബ്രഹ്മവാർ കത്തീഡ്രൽ പള്ളിയിൽ ഞായറാഴ്ചത്തെ ആരാധനയുടെ അവസാന ഭാഗമായിട്ടു സൺഡേസ്ക്കൂൾ സമാരംഭ പ്രാർത്ഥന നടത്തി. ഭദ്രദീപം കൊളുത്തി വന്ദ്യ എൻ. ജെ. തോമസ് റമ്പാച്ചനും ശാസ്താം സെൻറ് തോമസ് പള്ളിയിലെ ബഹു. ററി. എം. കുറിയാക്കോസ് അച്ചനും ഈ കർമ്മം നിർവഹിച്ചു.

പതിററാണ്ടുകളായി ആത്മീയ പ്രസ്ഥാനങ്ങളുടെ ശേഷി ഒന്നു ഇല്ലാതെ കഴിയുകയായി

രുന്നു നമ്മുടെ ബ്രഹ്മവാറിലുള്ള പള്ളികൾ. ഇവിടെ സണ്ടേസ്കൂൾ പ്രസ്ഥാനം ആരംഭിക്കണമെന്നുള്ള ബഹുമാനപ്പെട്ട റവ. എം. കുറിയാക്കോസ് അച്ചന്റെ അഭിലാഷത്തെ അറിഞ്ഞുകൊണ്ടു ഇപ്പോഴത്തെ സണ്ടേസ്കൂൾ ഡയറക്ടർ ജനറൽ അതിന്നാവശ്യമുള്ള പണം സമാഹരിച്ചുകൊടുത്തു. ഈ അവസരത്തിൽ 1–ാം ക്ലാസു മുതൽ 6–ാം ക്ലാസിലേക്കുവരെയുള്ള ടെക്സ്റ്റു പുസ്തകങ്ങൾ ആണു അച്ചടിപ്പിച്ചിട്ടുള്ളത്. ഇവിടുത്തെ വിശ്വാസികളുടെ മാതൃഭാഷ ആയ കൊങ്കിണിയിലാണു പുസ്തകങ്ങൾ പ്രിന്റു ചെയ്തിട്ടുള്ളത്. ബഹു. റവ. ജെ. ജോഷ്വാ അച്ചനും ഷാർജായിലുള്ള നമ്മുടെ പള്ളിക്കാരും അവരുടെ സഹായത്തിനുള്ള നമ്മുടെ ബഹുമാനവും ആദരവും അർഹിക്കുന്നു.

## ഒന്നാം സ്ഥാനം നേടി



സൺഡേസ്കൂൾ മത്സരപരീക്ഷയിൽ 12–ാം ക്ലാസിൽ ഒന്നാം സ്ഥാനം നേടിയ ഷേർലി മേരി തോമസ് (തുമ്പമൺ ഭദ്രാസനം) കൊറ്റനാട് സെ. ജോർജ് സൺഡേസ്കൂൾ വിദ്യാർത്ഥിനിയും, ചെമ്പോത്തിനാൽ റവ. വി. തോമസിന്റെ പുത്രിയാണ്.

## ഫാ. മർക്കോസ് നിര്യാതനായി

കോട്ടയം: ചെറിയപള്ളി, കുരിശുപള്ളി, സിംഹാസനപ്പള്ളി എന്നിവിടങ്ങളിൽ വികാരിയായിരുന്ന എരുത്തിക്കൽ ഫാ. ഇ. എ. മർക്കോസ് (82) മാർച്ച് 4–ാം തീയതി നിര്യാതനായി. സംസ്കാരം 6–ാം തീയതി ഗീവർഗീസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നിവരുടെ കാർമ്മികത്വത്തിൽ പുത്തൻപള്ളിയോടു ചേർന്നു തയ്യാറാക്കിയ കല്ലറയിൽ സംസ്കരിച്ചു. ചെറിയ പള്ളിയിലും, കുരിശുപള്ളിയിലും, സിംഹാസന പള്ളിയിലും വിലാപയാത്രയായി കൊണ്ടുപോകുകയുണ്ടായി.

## ഫാ. എം. എസ്. സ്കറിയ

M. A., B. D., MTh; A. M. I. B. M.
DPLL, Dp. T. H. M.



ലണ്ടൻ പള്ളിവികാരി

ലണ്ടൻ: ഡൽഹി ഭദ്രാസനസെക്രട്ടറിയും, ഡൽഹി ഓർത്തഡോക്സ് സെന്ററിന്റെ അസോസ്യേറ്റ് സെക്രട്ടറിയും ആയി സേവനം അനുഷ്ഠിച്ചുകൊണ്ടിരുന്ന ഫാ. എം. എസ്. സ്കറിയായെ ഇംഗ്ലണ്ടിൽ ലണ്ടൻ ഇടവകയുടെ വികാരിയായി ഇടവക മെത്രാപ്പോലീത്താ ഡോ. തോമസ് മാർ മക്കാറിയോസ് നിയമിച്ചു. ബ. അച്ചൻ ഏപ്രിൽ ഒന്നിന് ഇവിടെ എത്തി ചാർജ് ഏറ്റു.

**2nd Death Anniversary**
**4-4-1995**



N. V. SKARIA (JOY)
Nankazha Joy Bhavan

Inserted by:
Mrs. Mariamma Skaria
Fr. N. S. Varghese & Family
Mrs. & Mr. Philip Skaria

## 89–ാം ജന്മദിനം



പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ തിരുമേനിയുടെ 89–ാം ജന്മദിനം മാർച്ച് 27–ാം തീയതി ദേവലോകം അരമനയിൽ ആഘോഷിച്ചു. ഉച്ചകഴിഞ്ഞു നാലുമണിക്ക് തിരുമനസ്സിലെ സാന്നിദ്ധ്യത്തിൽ പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ നേതൃത്വത്തിൽ ചാപ്പലിൽ സ്തോത്രശുശ്രൂഷ നടത്തി. തുടർന്ന് പ. ബാവായുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനത്തിൽ ഡോ. പീലിപ്പോസ് മാർ തെയോഫീലോസ് മെത്രാപ്പോലീത്താ, ഫാ. റ്റി ജെ ജോഷ്വാ, പാമ്പാടി കോളജ് പ്രിൻസിപ്പാൾ ടൈററസ് വർക്കി, പി. റ്റി. മാത്യു എന്നിവർ പ്രസംഗിച്ചു. മാർ ഈവാനിയോസ് മെത്രാപ്പോലീത്താ സ്വാഗതവും, തേയോഫോറോസ് റമ്പാച്ചൻ കൃതജ്ഞതയും പറഞ്ഞു. മാത്യൂസ് പ്രഥമൻബാവാ Birth Day Cake മുറിച്ചശേഷം എല്ലാവരും തിരുമേനിക്ക് Happy Birth Day പാടി ആശംസകൾ നേർന്നു.

തിരുമനസ്സുകൊണ്ട് ജനിച്ചുവളർന്ന വടക്കൻമണ്ണൂരിലും വടക്കൻമണ്ണൂർ സെ. തോമസ് പള്ളിവകയായി ജന്മദിനം 26–ാം തീയതി ആഘോഷിച്ചു. ഉച്ചകഴിഞ്ഞ് ബാവായെ വടക്കൻ മണ്ണൂരിലേക്ക് കൊണ്ടുപോവുകയും അനുമോദന സമ്മേളനം നടത്തുകയും ചെയ്തു.

## പ. കാതോലിക്കാബാവാ അർമ്മീനിയായിൽ

അർമ്മീനിയൻ സഭയുടെ സുപ്രീം കാതോലിക്കോസ് കാലം ചെയ്ത പ. വസ്ഗൻതിരുമേനിയുടെ പിൻഗാമിയായി തെരഞ്ഞെടുക്കപ്പെട്ട ആളിന്റെ സ്ഥാനാരോഹണച്ചടങ്ങിൽ സംബന്ധിക്കുന്നതിന് പ. കാതോലിക്കാബാവാ പ്രത്യേക ക്ഷണപ്രകാരം അർമ്മീനിയായിലേക്കു പോയിരിക്കുന്നു. അർമ്മീനിയൻ സഭയുടെ കേന്ദ്ര ആസ്ഥാനമായ എച്ച്മിയാഡ്സിനിലെ കത്തീഡ്രലിൽ വച്ചു നടക്കുന്ന സ്ഥാനാരോഹണ ശുശ്രൂഷയിൽ ഓറിയന്റൽ ഓർത്തഡോക്സ് സഭയിലെ എല്ലാ പ്രധാന മേലദ്ധ്യക്ഷന്മാരും സഹകാർമ്മികത്വം വഹിക്കും. ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി, സെമിനാരി പ്രൊഫസർ ഫാ. ജോൺമാത്യു, ഡീക്കൻ സാം കുട്ടംപേരൂർ എന്നിവരും ബാവാ തിരുമേനിയുടെ സംഘത്തിൽ ഉൾപ്പെടുന്നു.

## മോസ്കോ പാത്രിയർക്കീസിനെ സന്ദർശിച്ചു

പ. കാതോലിക്കാബാവാ അർമ്മീനിയായിക്കുള്ള യാത്രാമദ്ധ്യേ റഷ്യൻ ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ പ. അലക്സി തിരുമേനിയുടെ ക്ഷണപ്രകാരം പാത്രിയർക്കീസിനെ സന്ദർശിച്ചു സംഭാഷണങ്ങൾ നടത്തി.

## ഷാർജാ പള്ളി കൂദാശ

ഷാർജായിൽ പുതുതായി പണികഴിപ്പിച്ചിട്ടുള്ള പള്ളിയുടെ കൂദാശ പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും മാർ ഗ്രീഗോറിയോസ്, മാർ യൗസേബിയോസ്, മാർ മിലീത്തിയോസ്, മാർ പീലക്സീനോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിലും മാർച്ച് 30, 31 തീയതികളിൽ നിർവ്വഹിച്ചു.

30–ാം തീയതി പള്ളിയിൽ എത്തിയ തിരുമേനിമാർക്ക് ഹൃദ്യമായസ്വീകരണം നൽകി. വികാരി ഫാ. ജേക്കബ് ഏബ്രഹാം കത്തിച്ച മെഴുകുതിരികൾ നൽകി തിരുമേനിമാരെ സ്വീകരിച്ച് പള്ളിയിലേക്ക് ആനയിച്ചു. സന്ധ്യാപ്രാർത്ഥനയെ തുടർന്ന് പള്ളി കൂദാശയുടെ ഒന്നാംഭാഗം നടത്തി. 31-ാം തീയതി രാവിലെ കൂദാശ പൂർത്തീകരിക്കുകയും പ. ബാവാ തിരുമേനിയും അഭിവന്ദ്യ തിരുമേനിമാരും പുതിയ ദേവാലയത്തിൽ വി. മൂന്നുമ്മേൽ കുർബാന അർപ്പിച്ചു. കൂദാശയ്ക്കുശേഷം നടന്ന പൊതുസമ്മേളനത്തിൽ യു. എ. ഇ-ലെ ഇൻഡ്യൻ അംബാസഡർ എം. പി. എം. മേനോൻ മുഖ്യ അതിഥിയായിരുന്നു. ★

മദ്ധ്യസ്ഥതയാലുളള ഉപകാരസ്മരണയ്ക്ക്



ബിജു ഏബ്രഹാം, ബാൻഡൂഫ്.



ഷാജിമോൻ, കോയിപ്രം.

## പരുമലപള്ളി ശതാബ്ദി ആഘോഷപരിപാടികൾ ഉത്ഘാടനം ചെയ്തു

പ. പരുമല തിരുമേനി പരുമലയിൽ ഒരു ദേവാലയം സ്ഥാപിച്ച് അതിന്റെ താൽക്കാലിക കൂദാശ നിർവഹിച്ച് വി. കുർബാന അർപ്പിച്ചിട്ട് 100 വർഷങ്ങൾ തികഞ്ഞിരിക്കുന്നു. ഇതിന്റെ ശതാബ്ദി ആഘോഷങ്ങളുടെ ഉത്ഘാടനവും രണ്ടായിരം പേർക്ക് ആരാധനയിൽ സംബന്ധിക്കത്തക്കവണ്ണം പുതുതായി പണികഴിപ്പിക്കുന്ന ദേവാലയത്തിന്റെ ശിലാസ്ഥാപനവും പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ മാർച്ച് 19–ാം തീയതി ഞായറാഴ്ച നടന്നു. രാവിലെ പ. ബാവാ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നുമ്മേൽ കുർബാന അർപ്പിക്കപ്പെട്ടു. മാർ ദീയസ്ക്കോറോസ് തിരുമേനി പ്രസംഗിച്ചു.

21/2 മണിക്ക് പുതുതായി പണി കഴിപ്പിക്കുന്ന പള്ളിയുടെ ശിലാസ്ഥാപനം പ. ബാവാ നിർവ്വഹിച്ചു. നിയുക്തകാതോലിക്കാ മാർ തീമോത്തിയോസ്, മാർ ഒസ്താത്തിയോസ്, മാർ ദീയസ്ക്കോറോസ്, മാർ എപ്പിഫാനിയോസ്, മാർ യൗസേബിയോസ്, മാർ അത്താനാസ്യോസ്, മാർ ഐറേനിയസ് എന്നീ തിരുമേനിമാരും അനേകം പട്ടക്കാരും ഒരു വലിയകൂട്ടം ജനങ്ങളും ഇതിൽ സംബന്ധിച്ചു. തുടർന്നു ചേർന്ന പൊതുസമ്മേളനത്തിൽ നിയുക്ത കാതോലിക്കാ ആദ്ധ്യക്ഷം വഹിച്ചു. പ. ബാവാ ശതാബ്ദി ആഘോഷ പരിപാടികളുടെ ഉത്ഘാടനം നിലവിളക്കു കൊളുത്തി നിർവഹിച്ചു. ആലപ്പുഴ ബിഷപ്പ് പീറ്റർ എം. ചേനപ്പറമ്പിൽ, സി. എസ്. ഐ. ബിഷപ്പ് ഡോ. മാത്യു, കെ. എം. മാത്യു (മനോരമ) എം. എൽ. എ. മാരായ ഉമ്മൻചാണ്ടി, ജോസഫ് പുതുശ്ശേരി, ശോഭന ജോർജ്, മാമ്മൻ മത്തായി തുടങ്ങിയവരും, സഭാട്രസ്റ്റി പി. സി. എബ്രഹാം, സെക്രട്ടറി എ. കെ. തോമസ് എന്നിവരും ആശംസാ പ്രസംഗങ്ങൾ നടത്തി. മാർ ഒസ്താത്തിയോസ് തിരുമേനി സ്വാഗതവും കൺവീനർ ജേക്കബ് തോമസ് കൃതജ്ഞതയും അർപ്പിച്ചു.

ബോംബയിലെ അഖിലലോക പ്രശസ്തി അർഹിച്ച മി. ചാർലസ് കൊറിയയാണ് പുതിയ പള്ളിയുടെ പ്ളാൻ തയ്യാറാക്കിയിരിക്കുന്നത്. ഇപ്പോഴുള്ള കബറും ത്രോണോസും മററും അതുപടി സംരക്ഷിച്ചുകൊണ്ട് പണിയുന്ന ഈ പള്ളിക്ക് ഒന്നര കോടി രൂപാ ചെലവു വരുമെന്നാണ് കണക്കാക്കപ്പെട്ടിരിക്കുന്നത്. സഭാ ട്രസ്ററി പി. സി. എബ്രഹാം ഒരുലക്ഷം രൂപാ പള്ളിപണിക്കായി നൽകി നിർമ്മാണ ഫണ്ട് ഉത്ഘാടനം ചെയ്തു.

## വെല്ലൂർ പ്രവേശനം

വെല്ലൂർ സ്പോൺസർഷിപ്പിനുള്ള അപേക്ഷാഫാറം കോട്ടയം സ്ററുഡൻറ് സെൻററിൽനിന്നും ലഭിക്കും. കൂടുതൽ വിവരങ്ങൾക്ക്, കൺവീനർ, സ്പോൺസർഷിപ്പ് കമ്മററി, P. B. No. 610, സ്ററുഡൻറ് സെൻറർ, കോട്ടയം-686001 മായി ബന്ധപ്പെടുക.



### മൽസര വിജയികൾ

യേശുനാഥന്റെ പൂന്തോട്ടത്തിലെ പ്രാവിനും കുട്ടികൾക്കും പേരിടുന്ന മൽസരത്തിൽ ഒന്നാം സമ്മാനം നേടിയ ലിൻസി വറുഗീസിനും (കുവൈററ്), രണ്ടാം സമ്മാനം നേടിയ ബിൻസി സ്കറിയ (കുമളി)ക്കും സമ്മാനത്തുക ചെക്ക് ആയി അയച്ചു കൊടുത്തിട്ടുണ്ട്. വിജയികളെ അനുമോദിക്കുന്നു.

ഫാ. ററി. ജി. സഖറിയാ
മാനേജർ, മലങ്കരസഭ, കോട്ടയം

### ദാർശനികനായ കർമ്മയോഗി

പ്രസാധകൻ: പി. വി. മാത്യു

കൊരട്ടി സീയോൻ സെമ്മിനാരിയിൽ കബറടങ്ങിയിരിക്കുന്ന ഭാഗ്യസ്മരണാർഹനായ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുടെ ജീവചരിത്രസംക്ഷേപവും, സ്പന്ദിക്കുന്ന സ്മരണകളും, പ്രവചനങ്ങൾ അടങ്ങിയ അദ്ദേഹത്തിന്റെ 14 ലേഖനങ്ങളും 136 പേജുകളുള്ള വൈശിഷ്ട്യമാർന്ന ഗ്രന്ഥം—അച്ചടിച്ച വില 20 രൂപാ.

എന്നാൽ 15 (പതിനഞ്ച്) രൂപാ മാത്രം മണിയോർഡറായി (ചെക്ക് സ്വീകാര്യമല്ല) താഴെ കൊടുത്തിട്ടുള്ള പ്രസാധകന്റെ വിലാസത്തിൽ അയച്ചുതരുന്നവർക്ക് പുസ്തകം ബുക്കുപോസ്ററായി അയച്ചുതരുന്നതാണ്.

പി. വി. മാത്യു
ജെന്നിവില്ല, ബാനർജി റോഡ്,
എറണാകുളം നോർത്ത്
കൊച്ചി—682018 (കേരളം)



പുതുക്കി പണികഴിപ്പിക്കുന്ന പരുമലപള്ളിയുടെ ശിലാസ്ഥാപനം ப. കാതോലിക്കാ ബാവാ 19-3-1995-ൽ നിർവഹിക്കുന്നു. പൗലൂസ് മാർ പക്കോമിയോസ് തിരുമേനി സമീപം.



സുൽത്താൻബത്തേരി സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിനോടു ചേർന്ന് ആരംഭി ച്ചിട്ടുള്ള "നല്ല ഇടയൻ" ധ്യാനകേന്ദ്രത്തിന്റെ ഉത്ഘാടനം ഫാ. മത്തായി നൂറനാലിന് കത്തിച്ച മെഴുകുതിരി നൽകി കുറിയാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്ത നിർവഹിക്കുന്നു.

Licence No. 475 11th April 1946 Registered No. KL KTM-38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

For Favours Received



ഒരു വിശ്വാസി
പുത്തൻകാവ്

Printed and published by Rev. Fr. T.G. Zacharia For Orthodox Viswasa Paripalana Samathy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.